Phone No. Auto 2972.

23

# ഗ്രന്ഥാലോകം

തിരു: കൊച്ചി ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം.



ജൂൺമാസം 15-ാംതീയതി മഹാകവി ഉള്ളൂരിൻെറ രണ്ടാം ചരമവാർഷികദിനമായിരുന്നു.




വരിസംഖ്യ

വാർഷികവരി മുൻകൂർ രു. 5.
ഓരോപ്രതി അണ 8.

# ഗ്രന്ഥാലോകം


## പത്രാധിപർ

ഡാക്ടർ പി. കെ. നാരായണപിള്ള, എം. ഏ., പിഎച്ച്. ഡി.

## ഉപദേശകസമിതി

ശ്രീ. കൈനിക്കര എം. കുമാരപിള്ള, എം. ഏ., എൽ. റ്റി.
,, കെ. ദാമോദരൻ, ബി. ഏ.
,, മാത്യു എം. കുഴിവേലി, ബി. ഏ., എൽ. റ്റി.
,, എസ്. ഗുപ്തൻനായർ, എം. ഏ.
,, എം. തോമസ്, എം. ഏ., എൽ. റ്റി.


## വിഷയവിവരം



മുഖചിത്രം—ഉള്ളൂർ.

# ഗ്രന്ഥാലോകം

വാല്യം 3 | മേയ്-ജൂൺ 1951 | ലക്കം 6

# പത്രാധിപവീഥി

## 1. ലൈബ്രറി ബിൽ

തിരുവിതാംകൂർ-കൊച്ചി സംസ്ഥാനത്തിലെ ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ വ്യവസ്ഥാപനത്തിനും പുരോഗതിക്കുമായി ഒരു ബിൽ നിർമ്മിക്കുന്ന കാര്യം ഗവമ്മെന്റിന്റെ ശ്രദ്ധയിൽപ്പെട്ടിരിക്കുന്നതായി ഞങ്ങൾ അറിയുന്നു. പലതുകൊണ്ടും അത്യന്താപേക്ഷിതമായിരിക്കുന്ന ഈ നിയമനിർമ്മാണം ഇനി കാലവിളംബംകൂടാതെ തന്നെ നിർവഹിക്കപ്പെടുമെന്നു പ്രതീക്ഷിക്കാം. ഈ സന്ദർഭത്തിൽ നമ്മുടെ ലൈബ്രറിപ്രസ്ഥാനത്തിന്റെ സ്വഭാവത്തെപ്പററി ചിലതെല്ലാം ഗവമ്മെന്റും പൊതുജനങ്ങളും മനസ്സിലാക്കേണ്ടിയിരിക്കുന്നു.

വിദ്യാഭ്യാസവിഷയത്തിൽ നമ്മുടെ രാജ്യം ഭാരതത്തിലെ സംസ്ഥാനങ്ങളുടെ കൂട്ടത്തിൽ പ്രഥമസ്ഥാനത്തു നില്ക്കുന്നു എന്നുള്ളതു സുപ്രസിദ്ധമാണല്ലോ. ഇവിടെ വിദ്യാഭ്യാസം പുരോഗമിക്കുകയും ഗ്രന്ഥപാരായണത്തിലും പത്രവായനയിലും അഭ്യസ്തവിദ്യർക്കു താൽപര്യം ജനിക്കുകയും ചെയ്തതോടുകൂടി സ്വാഭാവികമായി നാട്ടിന്റെ നാനാഭാഗങ്ങളിലും വ്യക്തികളുടെയും, സ്ഥാപനങ്ങളുടെയും, പൊതുജനങ്ങളുടെയും ശ്രമഫലമായി ഒട്ടനേകം ഗ്രന്ഥശാലകളും വായനശാലകളും സ്ഥാപിക്കപ്പെട്ടു. എന്നാൽ അപ്പോഴപ്പോഴായി അവിടവിടെ സ്ഥാപിച്ചുവന്ന ഗ്രന്ഥശാലകളെല്ലാം ഒരുപോലെ വേണ്ടവിധത്തിൽ ഊർജ്ജിതമായി പ്രവത്തിച്ചുവന്നു എന്നു പറയാവുന്നതല്ല. ഇതിനുള്ള മുഖ്യകാരണം, ഗ്രന്ഥശാലകളെ പൊതുവെ പ്രോത്സാഹിപ്പിക്കുവാനും അവയുടെ അഭിവൃദ്ധിക്കുവേണ്ടി നിർദ്ദേശങ്ങൾ നൽകുവാനും അവയെ യഥാവിധി നിയന്ത്രിക്കുവാനും ഗവമ്മെന്റോ പൊതുജനങ്ങളോ ശ്രദ്ധിച്ചിരുന്നില്ല എന്നുള്ളതാണ്.

ഇങ്ങനെയിരിക്കെ ഗ്രന്ഥശാലാപ്രസ്ഥാനത്തിലെ പ്രതിബന്ധങ്ങളെ മാററിക്കൊണ്ടും അതിന്റെ പുരോഗതിയെ ത്വരിപ്പിച്ചുകൊണ്ടും ഒരു നവചൈതന്യം സംജാതമായി. അതാണു തിരു-കൊച്ചി ഗ്രന്ഥശാലാസംഘം. ഏതാണ്ട് അൻപതു് അംഗഗ്രന്ഥശാലകളോടുകൂടി തിരുവിതാംകൂർ ഗ്രന്ഥശാലാസംഘം എന്നപേരിൽ 1121-ൽ രൂപംകൊണ്ട ഈ സംഘം ഇന്നു് 1500-ഓളം ഗ്രന്ഥശാലകളുടെ പ്രാതിനിധ്യം വഹിക്കുന്ന തിരു-കൊച്ചി ഗ്രന്ഥശാലാസംഘമായി വികസിച്ചിരിക്കുന്നു.

സംഘത്തിന്റെ ഈ പ്രശസ്തമായ പുരോഗതിക്കു സഹായകമായി നിന്നിട്ടുള്ളതു് പൊതുജനങ്ങളുടെ ആത്മാർത്ഥമായ സഹകരണവും ഗവമ്മെന്റിൽനിന്നും യഥാകാല

മുണ്ടായിട്ടുള്ള സഹായവുമാണെന്നു് എടുത്തു പറയേണ്ടിയിരിക്കുന്നു. സംഘത്തിന്റെ പ്രസിഡന്റന്മാരും ആയുഷ്കാലസാമാജികന്മാരും ചെയ്തിട്ടുള്ള ധനസഹായവും, നല്കിയിട്ടുള്ള പ്രോത്സാഹനങ്ങളും വിലമതിക്കാവുന്നതല്ല.

ഇന്നത്തെ നിലയ്ക്കു് ഇവിടത്തെ ഗ്രന്ഥശാലാപ്രസ്ഥാനം തികച്ചും ജനകീയമായ അടിസ്ഥാനത്തിലും രീതിയിലും നടന്നുവരികയാണു്. പൊതുയോഗത്തിൽ തെരഞ്ഞെടുക്കപ്പെടുന്ന ഭാരവാഹികളാണു് സംഘത്തെ നയിക്കുന്നതു്. പൊതുജനങ്ങളാണു സംഘത്തിനു താങ്ങും തണലുമായി നില്ക്കുന്നതു്. ഗ്രന്ഥശാലകൾ ഏറിയക്രമം സ്ഥാപിച്ചിട്ടുള്ളതു് അതാതു സ്ഥലനിവാസികളാണു്. ഓരോ ഗ്രന്ഥശാലയും തെരഞ്ഞെടുക്കപ്പെടുന്ന പൊതുജനപ്രതിനിധികളുടെ നിയന്ത്രണത്തിലാണു നടന്നുവരുന്നതു്. പുതുതായി ഗ്രന്ഥശാലകൾ സ്ഥാപിക്കുന്നതിനും ഉള്ളവയെ പരിപോഷിപ്പിക്കുന്നതിനും ജനങ്ങൾ ഉത്സാഹം പ്രകടിപ്പിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. അനേകലക്ഷം രൂപ വിലവരുന്ന പുസ്തകങ്ങളും, ഉപകരണങ്ങളും, കെട്ടിടങ്ങളും മററും ഇതിനകം പൊതുജനങ്ങൾ ഈ പ്രസ്ഥാനത്തിനു സംഭാവനചെയ്തുകഴിഞ്ഞിരിക്കുന്നു. ഇതിനെല്ലാം കാരണം ഇതു് അസങ്കലിതമായ ഒരു ജനകീയപ്രസ്ഥാനമാണെന്നു പൗരസഞ്ചയത്തിനുണ്ടായിട്ടുള്ള വിശ്വാസംതന്നെയാണെന്നുള്ളതിനു രണ്ടുപക്ഷമില്ല.

നമ്മുടെ നാട്ടിലെ ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ പ്രസ്തുതമായ ജനകീയപ്രവണതയെ പുരസ്കരിച്ചായിരിക്കണം അതിന്റെ ഭാവിപരിപാടികളെ സംബന്ധിച്ചു നിയമനിർമ്മാണം ചെയ്യേണ്ടതെന്നുള്ള വസ്തുത ഗവമ്മെൻറിന്റെ ശ്രദ്ധയിൽ കൊണ്ടുവരുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. ജനകീയയുഗത്തിൽ, രാഷ്ട്രസൃഷ്ടിപരമായ ഏതൊരു പ്രസ്ഥാനത്തിന്റെയും വിജയം അതിൽ ജനങ്ങൾക്കുള്ള വിശ്വാസത്തേയും, ഉത്സാഹത്തേയും, ചുമതലയേയും ആശ്രയിച്ചിരിക്കാനേ തരമുള്ളു. അതിനാൽ നമ്മുടെ സംസ്ഥാനത്തിലെ പൊതുജനങ്ങൾ ത്യാഗപൂർവം പോഷിപ്പിച്ചുകൊണ്ടുവന്ന ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ ജനകീയസ്വഭാവത്തിനു യാതൊരു ശൈഥില്യവും സംഭവിക്കാത്ത രീതിയിലായിരിക്കണം പ്രസ്തുത നിയമനിർമ്മാണം ചെയ്യേണ്ടതെന്നു ഞങ്ങൾ ഗവർമ്മെൻറിനെ ഉദ്ബോധിപ്പിച്ചുകൊള്ളുന്നു. ഇതിന്റെ ജനകീയസ്വഭാവം പരിപാലിക്കണമെന്നു് ആവശ്യപ്പെടുമ്പോൾ ഇതിൽ ഗവമ്മെൻറിനു യാതൊരു നിയന്ത്രണവും ചെലുത്തിക്കൂടാ എന്നു ഞങ്ങൾക്കു വിവക്ഷയില്ല. നേരേ മറിച്ചു് ഗവർമ്മെൻറു് ആവശ്യാനുസരണം കാര്യക്ഷമമായ രീതിയിൽ ഈ പ്രസ്ഥാനത്തെ നിയന്ത്രിക്കണമെന്നു തന്നെയാണു് ഞങ്ങളുടേയും അഭിപ്രായം. പക്ഷേ ഈ നിയന്ത്രണംകൊണ്ടു പ്രസ്ഥാനത്തെ സംരക്ഷിക്കയെല്ലാതെ പരതന്ത്രമാക്കരുതെന്നാണു ഞങ്ങൾക്കു പറയുവാനുള്ളതു്. മററു സ്ഥലങ്ങളിലെ ലൈബ്രറികളുടെ മാതൃകകൾക്കു് അടിമപ്പെടാതെ നമ്മുടെ നാട്ടിലെ ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ പ്രത്യേകതകളും സാദ്ധ്യതകളും വിശകലനംചെയ്തു് അതിന്റെ പുരോഗതിക്കായി ജനകീയാടിസ്ഥാനത്തിൽ ഒരു ബിൽ തയ്യാറാക്കേണ്ടതാണെന്നു ഞങ്ങൾ നിർദ്ദേശിച്ചുകൊള്ളുന്നു.

## 2. മലയാളം എൻസൈക്ലോപ്പീഡിയ

കോട്ടയം സാഹിത്യപ്രവത്തകസഹകരണസംഘത്തിന്റെ ആഭിമുഖ്യത്തിൽ ഒരു

മലയാളം എൻസൈക്ലോപ്പീഡിയ പ്രസിദ്ധീകരിക്കുവാനുള്ള സമാരംഭത്തെ ഞങ്ങൾ സസന്തോഷം സ്വാഗതം ചെയ്യുന്നു. ഈ സർവവിജ്ഞാനീയഗ്രന്ഥത്തിന്റെ രചനാപദ്ധതിയെപ്പററി സംഘത്തിന്റെ ഒരു വിജ്ഞാപനത്തിൽ പറയുന്നതു് ഇങ്ങനെയാണു്. "വിജ്ഞാനത്തിന്റെ നാനാശാഖകളെയും അധികരിച്ചു് വിശദങ്ങളും എന്നാൽ സംക്ഷിപ്തങ്ങളുമായ ലേഖനങ്ങൾ എൻസൈക്ലോപ്പീഡിയായിൽ ഉണ്ടായിരിക്കണം. കേരളത്തെ സംബന്ധിക്കുന്ന കാൎയ്യങ്ങളിൽ ഒരു പ്രാമാണികഗ്രന്ഥംതന്നെ ആയിരിക്കണം ഈ പ്രസിദ്ധീകരണം. അതിനാൽ കേരളത്തെ സംബന്ധിച്ചുള്ള ലേഖനങ്ങൾ മൗലികങ്ങളും, വിസ്തൃതമായ ഗവേഷണത്തിന്റെ പരിണതഫലങ്ങളുമായിരിക്കണം. മററു ലേഖനങ്ങൾ അന്യഭാഷകളിലെ എൻസൈക്ലോപ്പീഡിയകളിൽനിന്നും അതാതു വിഷയത്തിലെ പ്രാമാണികഗ്രന്ഥങ്ങളിൽനിന്നും സംഗ്രഹിച്ചാൽ മതിയാകുന്നതാണു്. ഇത്തരം ലേഖനങ്ങൾക്കു പതിനായിരവും, കേരളത്തെ പ്രത്യേകിച്ചു സംബന്ധിക്കുന്ന ലേഖനങ്ങൾക്കു രണ്ടായിരവും ഉൾപ്പെടെ ഡമ്മി $\frac{1}{4}$ വലിപ്പത്തിൽ പന്തീരായിരം പേജുള്ള ഒരു മഹാഗ്രന്ഥമായിരിക്കണം എൻസൈക്ലോപ്പീഡിയ. ഇതിൽ വൎണ്ണചിത്രങ്ങൾ ഉൾപ്പെടെ പതിനായിരത്തിൽപരം ചിത്രങ്ങളുണ്ടായിരിക്കണം. ആയിരം പേജു് വീതമുള്ള പന്ത്രണ്ടു വാല്യങ്ങളായി എൻസൈക്ലോപ്പീഡിയാ പ്രസിദ്ധം ചെയ്യേണ്ടതാണു്." ഒരു എൻസൈക്ലോപ്പീഡിയയുടെ വിഭാവനയനുസരിച്ചു് ഏററവും എളിയതായ ഒരു തോതാണിതു്. ഇത്രയെങ്കിലും കൂടിയേ മതിയാവൂ. കേരളീയങ്ങളായ വിഷയങ്ങൾക്കു് ഈ പദ്ധതിയിൽ പ്രാധാന്യം നൽകിയിരിക്കുന്നതു് സ്ഥാനത്താണു്. എന്നാൽ ഇവയെപ്പററി പ്രസാധകന്മാർ ആഗ്രഹിക്കുന്ന രീതിയിൽ ഗവേഷണഫലങ്ങളായ ലേഖനങ്ങൾ ലഭിക്കുവാൻ മാൎഗ്ഗമുണ്ടോ എന്നു ഞങ്ങൾ സംശയിക്കുന്നു. ഓരോ വിജ്ഞാനവീഥികളിലും ശിക്ഷണവിധേയമായി ചെയ്തിട്ടുള്ള ഗവേഷണങ്ങളുടെ ഫലമാണു് സാരസംക്ഷേപങ്ങളായ എൻസൈക്ലോപീഡിയാ മുതലായ പരാമർശഗ്രന്ഥങ്ങളിൽ ഉൾപ്പെടുത്താറുള്ളതു്. അപ്പോൾ കേരളീയവിഷയങ്ങളെപ്പററിയുള്ള ലേഖനങ്ങൾ അവയെ സംബന്ധിച്ചു നടത്തിയിട്ടുള്ള ഗവേഷണങ്ങളെ ആസ്പദിച്ചിരിക്കണമല്ലോ. പക്ഷേ അങ്ങനെയുള്ള ഗവേഷണങ്ങൾ എത്രത്തോളം നടന്നിട്ടുണ്ടു്? നമ്മുടെ ചരിത്രം, നരവംശസ്ഥിതി, സാമുദായികജീവിതം, ഭാഷ, സാഹിത്യം, കലകൾ തുടങ്ങിയ വിഷയങ്ങളിൽ പ്രാമാണികങ്ങളായ എത്ര ഗവേഷണഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ടു്? അഭിമാനഭംഗംകൂടാതെ ഒരു കേരളീയനു് ഉത്തരം പറയാൻ സാധിക്കാത്ത പ്രശ്നമാണിതു്. വിദ്യാഭ്യാസത്തിൽ മുന്നേറി, സർവകലാശാല സ്ഥാപിച്ചു, കേരളീയസംസ്കാരത്തെപ്പററിയും മററും വീമ്പു പറഞ്ഞു. പക്ഷേ കേരളീയങ്ങളായ പഠനവിഷയങ്ങൾ ഒട്ടുമുക്കാലും അസ്പൃഷ്ടങ്ങളായി അവശേഷിക്കുന്നു. ഇതാണു പരമാൎത്ഥം. പിന്നെ എങ്ങനെയാണു് എൻസൈക്ലോപീഡിയായിലെ കേരളവിഭാഗം സമഗ്രവും ശാസ്ത്രീയവുമാവുക? ശാസ്ത്രബുദ്ധിയും പ്രവൎത്തനസന്നദ്ധതയുമുള്ള സാഹിത്യാഭിമാനികൾ സഹകരിക്കുന്നപക്ഷം കേരളീയേതരങ്ങളായ വിഷയങ്ങളെ സുലഭങ്ങളായ പ്രമാണികഗ്രന്ഥങ്ങളുടെ സഹായത്തോടുകൂടി ക്രോഡീകരിക്കുവാൻ സാധിക്കാതിരിക്കയില്ല.

വിജ്ഞാപനത്തിൽ,ഉടനെതന്നെ പ്രവ

ത്തനമാരംഭിക്കുകയും 1953-ൽ പ്രഥമവാല്യം പുറപ്പെടുവിക്കുകയും തുടർന്ന് ആറു വർഷത്തിനുള്ളിൽ പ്രസിദ്ധീകരണം പൂർത്തിയാക്കുകയും മാറുമാണു വിഭാവനചെയ്തിരിക്കുന്നതു്. ഈ മഹാസംരംഭത്തിൽ ഗ്രന്ഥശാലാസംഘം, സാഹിത്യപരിഷത്തു് മുതലായ സ്ഥാപനങ്ങളും, ശ്രീ. വി. കെ. കൃഷ്ണമേനോൻ, കൈനിക്കര കുമാരപിള്ള, പനമ്പള്ളി ഗോവിന്ദമേനോൻ, ഡാക്ടർ. പി. ജെ. തോമസ് തുടങ്ങി പല പ്രശസ്തവ്യക്തികളും സഹകരണം വാഗ്ദാനം ചെയ്തിട്ടുള്ളതു് ആശാവഹമാണു്. ഇതിനകം എൻസൈക്ലോപീഡിയക്കമ്മിററിയിൽ 28-പേരെ ഉൾപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. ഇതിന്റെ നിർവാഹകനായി നിരന്തരം പ്രവർത്തിക്കുവാൻ നിയുക്തനാകാനിടയുള്ളതു് ഒരു പ്രമുഖസാഹിത്യകാരനായ ശ്രീ. എൻ. വി. കൃഷ്ണവാര്യരാണെന്നു് ഞങ്ങൾ മനസ്സിലാക്കുന്നതു ശരിയാണെങ്കിൽ അതു് അഭിനന്ദനാർഹമാണു്. എന്തുകൊണ്ടെന്നാൽ ശ്രീ. വാര്യർ ഇങ്ങനെയുള്ള കാര്യങ്ങളിൽ നിപുണമായി പ്രവർത്തിക്കുവാൻ വൈഭവമുള്ള ഒരു വ്യക്തിയാണെന്നാണു് പരക്കെയുള്ള ധാരണ.

ഇതിന്റെ സാമ്പത്തികവും വ്യവസായപരവുമായ കാര്യം പ്രശ്നസങ്കീർണ്ണമായ ഒന്നാണു്. അഞ്ചുലക്ഷത്തിനും പത്തുലക്ഷത്തിനും മദ്ധ്യേ ഒരു തുക ഇതിനു മുടക്കേണ്ടതായി വരും. ഈ മൂലധനം ശേഖരിക്കുകയും അതു യഥാവിധി ചെലവഴിക്കുകയും, എൻസൈക്ലോപീഡിയയുടെ പ്രചാരം വരുത്തുകയും, വില്പനനടത്തുകയും മററും ചെയ്യുന്ന കാര്യം അത്ര ആയാസരഹിതമായി ചെയ്തുതീർക്കാവുന്നതല്ല. ഈ കാര്യങ്ങൾ നിർവഹിക്കുന്നതിനെ ആശ്രയിച്ചാണു് ഈ സംരംഭത്തിന്റെ വിജയം നില്ക്കുന്നതു്. സഹകരണസംഘത്തിന് ഇതിനാവശ്യമായ മൂലധനം മുടക്കുവാൻ സാധിക്കുകയില്ലതന്നെ. അപ്പോൾ ഗവൺമെൻറിന്റേയും, സർവകലാശാല തുടങ്ങിയ സ്ഥാപനങ്ങളുടേയും, ധനികന്മാരായ പൗരമുഖ്യന്മാരുടേയും ഉദാരമായ സഹായത്തെ ആശ്രയിച്ചേ ഈ ഉദ്യമം മുൻപോട്ടു പോകയുള്ളു എന്നു വന്നുകൂടുന്നു. ഇങ്ങനെയുള്ള സഹായങ്ങളെല്ലാം ലഭിക്കാനിടയില്ലെന്നു പറഞ്ഞുകൂടാ. പക്ഷേ അവ കരസ്ഥമാക്കുവാനായി വേണ്ടവണ്ണം പ്രവർത്തിക്കണം. നിലയും വിലയും, അതുപോലെതന്നെ ഈ വിഷയത്തിൽ താല്പര്യവുമുള്ള ചില മുതിർന്ന വ്യക്തികളെ ഉൾപ്പെടുത്തി ഇക്കാര്യത്തിനു് ഒരു പ്രത്യേക സബ്കമ്മിററി ഉണ്ടാക്കണം. ഈ കമ്മിററിക്കു നല്ല ശമ്പളം കൊടുത്തു് ഒരു സ്വാധീനശക്തിയുള്ള വ്യവസായശീലനെ സെക്രട്ടറിയായി നിയമിക്കണം. എന്നാൽ കാര്യനടത്തിപ്പു കൂടുതൽ സുകരമാകുമെന്നാണു ഞങ്ങൾക്കു തോന്നുന്നതു്.

മലയാളത്തിൽ ഒരു എൻസൈക്ലോപീഡിയ ഉണ്ടാകേണ്ട ആവശ്യകതയെപ്പററി എത്രതന്നെ ഊന്നിപ്പറഞ്ഞാലും മതിയാകയില്ല. മലയാളികളുടെ വിജ്ഞാനവികസനത്തിനും സാംസ്കാരികാഭിവൃദ്ധിക്കും അതു അനുപേക്ഷണീയമാണു്. തമിഴിലും തെലുങ്കിലും എൻസൈക്ലോപീഡിയ നിർമ്മിക്കുവാനുള്ള പരിശ്രമം വളരെ പുരോഗമിച്ചിരിക്കുന്നു എന്നുള്ള വസ്തുതയും ഇവിടെ സ്മരിക്കേണ്ടതുണ്ടു്. ഇതെല്ലാം പര്യാലോചിക്കുമ്പോൾ സാഹിത്യപ്രവർത്തകസഹകരണസംഘത്തിന്റെ ഈ സദുദ്യമം എല്ലാവരും സഹർഷം സ്വാഗതംചെയ്യുമെന്നു വിശ്വസിക്കുകയും, ഗവർമ്മെൻറും, സർവകലാശാലയും, ധനാഢ്യന്മാരും ഇതിനെ യഥാവിധി സഹായിക്കണമെന്നു് ഭാഷാഭിമാനത്തിന്റെ പേരിൽ അഭ്യർത്ഥിക്കുകയും ചെയ്യുന്നു.

# നമ്പ്യാരും തുള്ളലും

ഗോവിന്ദൻകുട്ടി നായർ

ധാരാളം പഴക്കമുള്ള ഒരു വിഷയമാണു് ഇതു്. പലരും ഇതിനെപ്പററി എത്രയോ പറഞ്ഞുകഴിഞ്ഞിരിക്കുന്നു. എന്നാൽ ഇനിയുമുണ്ടു് ഇതിനെപ്പററി ചിലതുകൂടി പറവാൻ; അഥവാ പറഞ്ഞതിന്നു് വിപരീതമായി ചിലതു പറവാൻ. തുള്ളൽപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവു് നമ്പ്യാരാണെന്നാണു് നാം ഇതുവരെ ധരിച്ചുവെച്ചിരുന്നതു്. എന്നാൽ ഈയിടയിൽ ഡാക്ടർ പി. കെ. നാരായണപിള്ളയുടെ ഗവേഷണങ്ങൾ ഈ ധാരണയുടെ അടിത്തറ ഇളക്കി മറിക്കുകയുണ്ടായി. അതിനാൽ ഈ പഴയ വിഷയത്തിന്നു് വീണ്ടും ഒരു പുതുമ സിദ്ധിച്ചിരിക്കുന്നു.

തുള്ളൽപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവു് നമ്പ്യാരല്ലെന്നു് സമർത്ഥിക്കുന്നതിന്നുമുമ്പായി ആണെന്നു പറയുന്നതിലേയ്ക്കുള്ള തെളിവുകൾ എന്തെല്ലാമാണെന്നു പരിശോധിക്കേണ്ടിയിരിക്കുന്നു. ഓരോ തെളിവും യഥാക്രമം പര്യാലോചിക്കാം.

1. ചാക്യാരും നമ്പ്യാരും തമ്മിലുണ്ടായ പിണക്കത്തിന്റെ ഫലമായി ഒരൊററ രാത്രികൊണ്ടു കല്യാണസൗഗന്ധികം എന്ന ശീതങ്കൻതുള്ളൽ നിർമ്മിച്ചു് പിറേറന്നു ചാക്യാർ, കൂത്തു പറയുന്ന സമയത്തു് അതിന്നെതിരായിനിന്നു് നമ്പ്യാർ പുതിയ വേഷവിധാനങ്ങളോടുകൂടി തുള്ളുകയും അങ്ങനെ ചാക്യാരുടെ ശ്രോതാക്കളെ തന്റെ അടുക്കലേയ്ക്കു ആകർഷിച്ചു് അദ്ദേഹത്തോടു പ്രതികാരം ചെയ്യുകയുമുണ്ടായെന്നു് പ്രബലമായ ഒരു ഐതിഹ്യമുണ്ടു്.

2. തുള്ളൽക്കാർ ഇന്നും ഉടുത്തുകെട്ടുന്നതിന്നു് അമ്പലപ്പുഴ കൗപീനങ്ങളാണുപയോഗിക്കുന്നതെന്ന വാസ്തവം—അമ്പലപ്പുഴവെച്ചാണു് ചാക്യാരും നമ്പ്യാരും തമ്മിൽ പിണക്കമുണ്ടായതു്—തുള്ളലിന്റെ ഉല്പത്തി അമ്പലപ്പുഴയിൽനിന്നാണെന്ന ഊഹത്തിന്നു് ഉപോദ്ബലകമായിരിക്കുന്നു.

3. പുതുതായി തുള്ളലിൽ ഏർപ്പെടുന്നവർ ആദ്യം കിള്ളിക്കുറിശ്ശിമംഗലത്തു ചെന്നു വന്ദിക്കുന്ന പതിവു് ഇന്നും തുടർന്നുകാണുന്നതുകൊണ്ടു് ഈ പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവു് നമ്പ്യാരാണെന്ന വിചാരത്തിനു ബലം കൂടുന്നു.

4. മലയാളത്തിലെ തുള്ളൽക്കൃതികളിൽ ആദ്യകാലത്തുണ്ടായവ മുഴുവനും തന്നെ നമ്പ്യാരുടേതാണു്.

ഇവയാണു് നമ്പ്യാരുടെ പക്ഷക്കാർക്കു കാര്യമായി ഉന്നയിപ്പാനുള്ള തെളിവുകൾ. ഇനി നമുക്കു് ഇവയുടെ മറുവശത്തെപ്പററി ചിന്തിക്കാം.

തുള്ളലിന്റെ ഉല്പത്തിയെപ്പററി പറയാറുള്ള ഐതിഹ്യം—ചാക്യാരും നമ്പ്യാരും തമ്മിൽ പിണക്കമുണ്ടായ കഥ—പണ്ഡിതന്മാർ സംശയദൃഷ്ട്യാ വീക്ഷിപ്പാൻ തുടങ്ങീട്ടു കാലം കുറച്ചായി. നമ്പ്യാർക്കു ചാക്യാരോടു പ്രത്യേക വൈരമുണ്ടായിരുന്നു എന്നു കരുതുന്നതിന്നു് തുള്ളലുകളിൽ യാതൊരു തെളിവുമില്ല. പരിഹാസപ്രിയനായ നമ്പ്യാർ മററു എല്ലാ വർഗ്ഗക്കാരെയും

കണക്കിന്നു കളിയാക്കീട്ടുള്ള സ്ഥിതിക്കു തന്റെ എതിരാളിയായ ചാക്യാരെമാത്രം അതിൽനിന്നു് ഒഴിവാക്കിയെന്നു കരുതാൻ യാതൊരു കാരണവും കാണുന്നില്ല. അതിനാൽ ഈ ഐതിഹ്യം വിശ്വാസയോഗ്യമല്ല. കല്യാണസൗഗന്ധികത്തെപ്പോലുള്ള ഒരു കൃതി ഒരൊററ രാത്രികൊണ്ടു രചിച്ചു് ഹാജരാക്കി എന്നു പറയുന്നതും വിശ്വസിപ്പാൻ വിഷമമുണ്ടു്. ഇതൊക്കെ കരുതിയാണു് പണ്ഡിതന്മാർ പലരേയും ഈ അഭിപ്രായത്തെ അവഗണിച്ചുപോന്നതു്.

ഇനി അമ്പലപ്പുഴ കൗപീനങ്ങളുടെ കാര്യമാണു്. നമ്പ്യാർ തുള്ളൽപ്പാട്ടുകൾ നിർമ്മിക്കുക മാത്രമല്ല, അവയെ തുള്ളി ഫലിപ്പിക്കുകകൂടി ചെയ്തിരുന്നു എന്ന സംഗതി അനിഷേദ്ധ്യമാണു്. 'കോലംകെട്ടുക കോലകങ്ങളിൽ നടക്കെന്നുള്ള വേല'കളെപ്പററി അദ്ദേഹംതന്നെ സമ്മതിക്കുന്നുണ്ടല്ലോ. ചുരുങ്ങിയ ചെലവുകൊണ്ടു നിവൃത്തിക്കാവുന്നതിനാൽ വേഷവിധാനത്തിന്നു് അദ്ദേഹം അമ്പലപ്പുഴ കൗപീനങ്ങൾ ആദ്യം ഉപയോഗിച്ചിരിക്കാം. നമ്പ്യാരുടെ ശിഷ്യന്മാരും പ്രശിഷ്യന്മാരും അതിനെ അനുകരിച്ചുപോന്നുമിരിക്കാം. അങ്ങനെയാകണം ആ പാരമ്പര്യം ഇന്നും നിലനിന്നു വരുന്നതു്.

സ്വന്തം അഭിനയചാതുര്യംകൊണ്ടു നമ്പ്യാർ തുള്ളൽക്കലയിൽ ഒരു 'റിക്കാർഡു്' സൃഷ്ടിച്ചു എന്നു കരുതുന്നതിൽ യാതൊരസാംഗത്യവുമില്ല. ഇതിന്റെ ഫലമായി അദ്ദേഹത്തിന്റെ ശിഷ്യപ്രശിഷ്യന്മാർ പ്രസ്തുതവിദ്യയിൽ അനന്യസാധാരണമായ തലയെടുപ്പുള്ളവരായിത്തീർന്നിരിക്കണം. അങ്ങനെ ഒരു പുതിയ പാരമ്പര്യം സൃഷ്ടിപ്പാൻ കുഞ്ചനു കഴിഞ്ഞു. പരമഗുരുവിനോടുള്ള ആദരംകൊണ്ടു ആ പരമ്പരയിൽപെട്ട എല്ലാവരും അദ്ദേഹത്തിന്റെ ജന്മസ്ഥലത്തുചെന്നു വന്ദിച്ചുപോരുന്നതു് ഒരു പതിവാക്കിത്തീർത്തു. ഗുരുശിഷ്യബന്ധത്തിന്നു് ഇന്നത്തെക്കാൾ ദാർഢ്യമുള്ള പഴയകാലത്തു് ഇതു സംഭവിച്ചുകൂടാത്തതൊന്നല്ല. കുഞ്ചനും അനുയായികളും പ്രസ്തുത കലയിൽ പ്രദർശിപ്പിച്ച പ്രാഗത്ഭ്യത്തിന്റെ ഫലമായി കേരളത്തിലെ തുള്ളൽരംഗം മുഴുവനും അവർക്കു ചുരുങ്ങിയ കാലംകൊണ്ടു കയ്യടക്കാൻ കഴിഞ്ഞുവെന്നും തൽഫലമായി മററു പാരമ്പര്യക്കാർ അതിൽ നിന്നു സ്വയം വിരമിച്ചുവെന്നും വന്നുകൂടായ്കയില്ല. ഇതാകണം തുള്ളൽക്കാരും കിള്ളിക്കുറിശ്ശിമംഗലവുമായി ഇന്നു കാണുന്ന അടുപ്പത്തിന്റെ അടിസ്ഥാനം.

ഇനി കുഞ്ചനു മുമ്പു് തുള്ളൽക്കൃതികൾ ഉണ്ടായിരുന്നില്ലെന്ന അഭിപ്രായത്തെപ്പററിയാണു് ചിന്തിപ്പാനുള്ളതു്. ഭാഷാത്രൈമാസികത്തിൽ ഡാക്ടർ പി. കെ. നാരായണപിള്ള പ്രസാധനം ചെയ്തുവരുന്ന 'കൃഷ്ണാർജ്ജുനയുദ്ധം' എന്ന തുള്ളൽക്കൃതി ഭാഷാരീതികൊണ്ടു നോക്കുമ്പോൾ നമ്പ്യാർക്കു മുമ്പു തന്നെ ഉണ്ടായതാണെന്നുവേണം ഊഹിക്കുക. തുള്ളൽപ്പാട്ടുകൾ ഉണ്ടായിരുന്നില്ലെന്നതല്ല, ആ വിഷയത്തിൽ നമ്മുടെ ഗവേഷണം വേണ്ടത്ര പുരോഗമിച്ചിട്ടില്ലെന്നതാണു് വാസ്തവം. കൃഷ്ണാർജ്ജുനയുദ്ധത്തെപ്പോലുള്ള എത്ര തുള്ളൽപ്പാട്ടുകൾ ഇനിയും അജ്ഞാതങ്ങളായിക്കിടക്കുന്നുണ്ടാകണം?

തുള്ളൽപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവു് നമ്പ്യാരാണെന്നുള്ളതിലേയ്ക്കു് ഉന്നയിക്കപ്പെടുന്ന വാദങ്ങൾ അത്രയൊന്നും പ്രബലങ്ങളല്ലെന്നു നാം കണ്ടുകഴിഞ്ഞു. മാത്രമല്ല നമ്പ്യാർക്കുമുമ്പുതന്നെ തുള്ളലുണ്ടായിരുന്നുവെന്ന നിഗമനത്തിൽ എത്തിച്ചേ

രുകയും ചെയ്യു. ഈ നിഗമനത്തിന് ആന്തരമായി ഇനിയും ചില തെളിവുകൾ കൂടി ഉണ്ടായിക്കുവാൻ കഴിയും. തുള്ളൽ തന്റെ കാലത്തു് പ്രചാരത്തിലുണ്ടായിരുന്നുവെന്ന നമ്പ്യാർതന്നെ പറയുന്നുണ്ടു്. നോക്കുക.

അക്കരയുള്ളൊരു തുള്ളൽക്കാരൻ
തെക്കേത്തട്ടേൽ വന്നുകരേറി.
പറയൻകഥചൊല്ലാനൊരു ഗണപതി
കയറിച്ചൊല്ലിത്തുള്ളുംനേരം
ധൃഷ്ടനൊരുത്തൻ വന്നു വടക്കേ-
ത്തട്ടേൽക്കേറിത്തുള്ളൽ തുടങ്ങി.
(രുഗ്മിണീസ്വയംവരം)

നമ്പ്യാരിൽനിന്നു പ്രസ്തുതകല അഭ്യസിച്ചു് പ്രകടിപ്പിക്കുന്ന വല്ലവനുമായിക്കൂടെ ആ തുള്ളൽക്കാരൻ എന്ന ഒരു ചോദ്യത്തിന് ഇവിടെ വഴിയുണ്ടു്. ഇന്നത്തെപ്പോലെ 'രേഖാമൂലമായ സമ്മത'വും 'പകർപ്പവകാശ'വുമൊന്നുമില്ലാതിരുന്ന ആ പഴയ കാലത്തു് എന്തുകൊണ്ടു അങ്ങനെയും സംഭവിച്ചുകൂടാ?—ശരിതന്നെ: കുഞ്ചനാണു് തുള്ളലിന്റെ ഉപജ്ഞാതാവെങ്കിൽ ആ വന്നു കയറിയ തുള്ളൽക്കാരൻ നിശ്ചയമായും അദ്ദേഹത്തിന്റെ നേരിട്ടുള്ള ശിഷ്യനായിരിക്കണം. കാരണം തുള്ളൽക്കലയുടെ ഉല്പത്തിക്കും ഈ പ്രസ്താവത്തിനും ഇടയ്ക്കുള്ള കാലം വളരെ ഹ്രസ്വമാകുന്നു. അങ്ങനെയാണെങ്കിൽ ആ 'വന്നുകരേറിയ' തുള്ളൽക്കാരനെ അത്ര അച്ചടക്കമില്ലാത്തവനായി അദ്ദേഹം അവതരിപ്പിക്കുവാൻ വഴിയില്ല. 'അക്കരയുള്ളൊരു തുള്ളൽക്കാരൻ' എന്നതിൽനിന്നു ധ്വനിക്കുന്ന അനാസ്ഥ അതുപോലെ മററു പലേടത്തും കാണുമെന്ന ഊഹത്തിലേയ്ക്കു നമ്മെനയിക്കുന്നു. പോരാത്തതിന്നു മറെറാരു ധൃഷ്ടനെക്കുറിച്ചുകൂടി പറയുന്നതുമുണ്ടു്.

തുള്ളൽ, നമ്പ്യാരുടെ കാലത്തു് ചാക്യാർ കൂത്തുപോലെ ധാരാളം പ്രചാരമുള്ള ഒരു അഭിനയകലയായിരുന്നുവെന്നുവേണം ഇതിൽനിന്നു കരുതുക. കൊട്ടാരങ്ങളിലും മററും പതിവുള്ള നിത്യവിനോദങ്ങളിൽ തുള്ളലും ഉൾപ്പെട്ടിരുന്നുവെന്നു് ഏതാണ്ടൊരു ദൃക്സാക്ഷിയുടെ നിലയിൽ കുഞ്ചൻതന്നെ സമ്മതിക്കുന്നുണ്ടു്.

ആട്ടം കളികൾ പിന്നെ-
ച്ചാട്ടം ഞാണിന്മേലേറി
ഓട്ടംതുള്ളലും പല-
കൂട്ടം ഗ്രഹിച്ചവനും.
(കിരാതം)

മുതലായ പ്രസ്താവങ്ങൾ നോക്കുക.

അപ്പോൾ കാര്യമിതാണു്. നമ്പ്യാരുടെ കാലത്തിനു മുമ്പു്, അല്ലെങ്കിൽ ചുരുങ്ങിയതു് അക്കാലത്തെങ്കിലും, കേരളത്തിൽ ഒരു അഭിനയകലയുടെ നിലയിൽ തുള്ളൽ നടപ്പുണ്ടായിരുന്നു. ഓട്ടൻ, പറയൻ ഇങ്ങനെ രണ്ടു പ്രസ്ഥാനമായി അതു് വേർതിരിയുകയും ചെയ്തിരുന്നു. അതിനാൽ തുള്ളലിന്റെ ഉപജ്ഞാതൃത്വം കുഞ്ചനിൽ ആരോപിക്കുന്നതു് യുക്തിസഹമല്ല.

ഇതാണു വാസ്തവമെങ്കിൽ, നമ്പ്യാരും തുള്ളലും തമ്മിലുള്ള യഥാർത്ഥബന്ധമെന്താണു്? ഇതും ചിന്തനീയമാണു്. കിട്ടിയിടത്തോളം തെളിവുകൾ വെച്ചുനോക്കുമ്പോൾ, ഡാക്ടർ പി. കെ. പറയുന്നതുപോലെ കുഞ്ചൻ തുള്ളൽപ്രസ്ഥാനത്തെ പരിഷ്കരിക്കുകയും സജീവമാക്കി പ്രചരിപ്പിക്കുകയുമാണുണ്ടായതു്. പ്രസ്തുതരംഗത്തിലേയ്ക്കുള്ള അദ്ദേഹത്തിന്റെ പ്രവേശം തന്നെ അക്കാലത്തു കുറെ ഒച്ചപ്പാടുണ്ടാക്കിയിരിക്കണം. കാരണം, മിഴാവു കൊട്ടുന്ന ഒരാൾ മാത്രമായിട്ടാണു് കുഞ്ചൻ അതുവ

രെയ്യും അറിയപ്പെട്ടിരുന്നതു്. കൊട്ടകാരൻ പെട്ടെന്നു് ആട്ടക്കാരനാകുമ്പോൾ അതു് അധികമാളുകളുടെ ശ്രദ്ധയെ ആകർഷിക്കുന്നതു് സ്വാഭാവികമാണു്. നമ്പ്യാരെ ഒരു നടനാക്കി രംഗപ്രവേശം ചെയ്യിക്കുന്നതിൽ ഓണമ്പള്ളിയാചാര്യരുടെയും നന്ദിക്കാട്ടു കുറുപ്പിന്റെയും ഉത്സാഹംകൂടി ഉണ്ടായിരിക്കണം.

"എന്നാലിനിയൊരു കഥയുരചെയ്യാ-
മെന്നുടെ ഗുരുവരനരുളിയപോലെ."

ഇങ്ങനെയുള്ള പ്രസ്താവനകൾ പല തുള്ളലുകളുടെയും ആദ്യഭാഗങ്ങളിൽ കാണുന്നുണ്ടു്. ഈ പ്രസ്താവനകൾ അദ്ദേഹത്തിന്റെ അഭ്യുദയകാംക്ഷിയായി പിന്നിൽ വർത്തിക്കുന്ന, വേണ്ടുന്ന ഉപദേശങ്ങളും നിർദ്ദേശങ്ങളും നൽകുന്ന, ഒരു ഗുരുനാഥനെ നമുക്കു വ്യക്തമായി കാണിച്ചുതരുന്നു.

തുള്ളലിന്റെ ജീവൻ അതിന്റെ ഫലിതമാണു്. നമ്പ്യാർക്കു മുമ്പു രചിക്കപ്പെട്ടതായി കരുതിവരുന്ന 'കൃഷ്ണാർജ്ജുനയുദ്ധം' ഫലിതരസത്തിനു വലിയ പ്രാധാന്യം കൊടുത്തു കാണുന്നില്ല. ഇതിൽനിന്നൂഹിക്കേണ്ടതു് നമ്പ്യാർക്കു മുമ്പുണ്ടായിരുന്ന തുള്ളലുകൾ ഫലിതത്തെ അത്ര കാര്യമായി കരുതിയില്ലെന്നാണു്. തുള്ളലിനെ ഒരു ബഹുജനപ്രസ്ഥാനമാക്കി വളർത്തിക്കൊണ്ടുവരണമെങ്കിൽ പണ്ഡിതപാമരന്മാരെ ഒരുപോലെ ആകർഷിക്കത്തക്കവിധം അതിനെ ഫലിതരസപ്രധാനമാക്കി മാറ്റണമെന്നു് ജനകീയമനശ്ശാസ്ത്രജ്ഞനായ നമ്പ്യാർ കണ്ടു. അതിനാൽ ജന്മസിദ്ധമായ തന്റെ ഹാസ്യവാസനയെ അദ്ദേഹം തുള്ളലുമായി കൂട്ടിയിണക്കി. അദ്ദേഹത്തിന്റെ തുള്ളൽപ്പാട്ടുകളിൽതന്നെ അമ്പലപ്പുഴവെച്ചു രചിച്ചവയെ അപേക്ഷിച്ചു് തിരുവനന്തപുരത്തുവെച്ചു നിർമ്മിച്ചവയിൽ കൂടുതൽ ഫലിതമടങ്ങിയതായി നാം കാണുന്നു. ഇതു് അദ്ദേഹത്തിന്റെ നർമ്മബോധത്തിന്റെ വികാസത്തെയെന്നപോലെ ജനകീയമനശ്ശാസ്ത്രത്തോടുള്ള ആത്യന്തികപരിചയത്തെക്കൂടിയാണു കാണിക്കുന്നതു്. ഓരോ രംഗത്തിലേയ്ക്കും പുതിയ പാട്ടുകൾ രചിപ്പാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതും ശ്രോതാക്കളുടെ രസികത്വബോധത്തെക്കുറിച്ചുള്ള പരിചയമായിരിക്കണം. ഈ ബോധംതന്നെയാകണം സാങ്കേതികമായി യഥാതഥപ്രസ്ഥാനത്തോടു കൂടുതൽ അടുക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതും. കല്യാണസൗഗന്ധികത്തിലെയും തിരുവനന്തപുരത്തുവെച്ചു് എഴുതിയ കൃതികളിലെയും കവിതാരീതി പരിശോധിക്കുന്നവർക്കു് ഈ വസ്തുത എളുപ്പത്തിൽ ഗ്രഹിപ്പാൻ കഴിയും.

തമിഴ് കലർന്ന തെക്കൻഭാഷയിൽനിന്നു് എത്രയും വ്യത്യസ്തമാണല്ലൊ നമ്പ്യാരുടെ തുള്ളലുകളിലെ ഭാഷ. പരിപക്വമായ ഫലിതമെന്നപോലെ ഇതും തുള്ളലിനു് അതിവേഗം അഖിലകേരളപ്രശസ്തിയും പ്രചാരവും നൽകാൻ സഹായിച്ചു. ഇങ്ങനെ ലഭിച്ച നവചൈതന്യത്തിന്റെ ഫലമായി മുൻകാലത്തെ തുള്ളലുകൾ ലുപ്തപ്രചാരങ്ങളാവുകയും അവയുടെ സ്ഥാനം കുഞ്ചൻകൃതികൾക്കു ലഭിക്കുകയും ചെയ്തു. അങ്ങനെ നമ്പ്യാരുടെ പാരമ്പര്യം തുള്ളൽരംഗത്തിൽ സർവ്വാദൃതമായിത്തീർന്നു. ഈ ആദരം പ്രസ്തുത പ്രസ്ഥാനത്തിന്റെ ഉപജ്ഞാതൃപദവിയിൽ അദ്ദേഹത്തെ അചിരേണ പ്രതിഷ്ഠിക്കുന്നതിനും ഇടയാക്കി.

ഏതു കലാപ്രസ്ഥാനവും പരിവർത്തനവിധേയമായാണു് വികസിതരൂപത്തിലെത്തിച്ചേരുന്നതു്. കൂടിയാട്ടത്തിൽനിന്നു ചാക്യാർ കൂത്തും രാമനാട്ടത്തിൽനിന്നു കഥ

# കോമൺവെൽത്തിലെ പരിവത്തനങ്ങൾ

## പ്രൊ: ജറാൾഡ് എസ്സ്. ഗ്രഹാം

'കോമൺവെൽത്തു് എന്നു പറഞ്ഞാൽ എന്താണു്?' യൂറോപ്യൻ യൂണിവേഴ്സിററിയിലെ എൻെറ ഒരു സ്നേഹിതൻ ഈയിടെ എന്നോടു ചോദിച്ചതാണു്. "അതു് ബ്രിട്ടനെ അമ്പരപ്പിക്കുന്ന ചില വസ്തുതകളിൽനിന്നും അകററി നിത്തുന്നതിനുള്ള ഒരു ഉപാധി മാത്രമാണോ?" വേണമെങ്കിൽ പൊതുനിയന്ത്രണത്തിനു വിധേയമാകേണ്ടാത്ത പല സ്വതന്ത്രരാഷ്ട്രങ്ങളെ നിഗമനംകൊണ്ടും ധാരണകൊണ്ടും കെട്ടിപ്പടുത്തുണ്ടാക്കിയിട്ടുള്ള ഈ സംഘടന യഥാത്ഥത്തിൽ എന്തു പരിഗണനയാണർഹിക്കുന്നതു്?

ഇത്തരം ചോദ്യങ്ങൾക്കു് ഉത്തരം പറയുക അത്ര എളുപ്പമല്ല. കാരണം കോമൺവെൽത്തിൻെറ ഭരണഘടനയും സ്വഭാവവും നിർവചനത്തെ വെല്ലുവിളിക്കുകയാണു്. കൂടാതെ കഴിഞ്ഞ ചില വർഷങ്ങളിൽ അതിൻെറ ആകാരവും സ്വഭാവവും ധൃതിയിൽ വ്യത്യാസപ്പെട്ടുവരികയാണു്. അതിനാൽ വളരെ സ്ഥിരതയുള്ള ഒരു വ്യക്തിക്കു മാത്രമേ അതിൻെറ അന്ത്യം പ്രവചിക്കുവാൻ സാധിക്കുകയുള്ളു. അവൾ ഇന്നും പുതിയ പുതിയ അന്തരീക്ഷങ്ങൾക്കു് അനുസരിച്ചു രൂപം പ്രാപിച്ചുവരികയാണു്—ബർമ്മായും അയർലണ്ടിൽ ഒരു ഭാഗവും നഷ്ടപ്പെട്ടു. ഇന്ത്യയും, പാക്കിസ്ഥാനും, സിലോണും പുതിയ അംഗങ്ങളായിവന്നു. ഇന്ത്യയിൽ ഒരു ജനായത്തഭരണഘടന നടപ്പിലാക്കി. ഈ പരിവർത്തനങ്ങൾക്കെല്ലാം ശേഷവും കോമൺവെൽത്തു ജീവിച്ചുതന്നെയിരിക്കുന്നു. ഒന്നുകൂടി സൂക്ഷ്മമായി പറഞ്ഞാൽ കഴിഞ്ഞ ഒരു നൂററാണ്ടിനകത്തു് വിഭിന്നമായ അനേകം കോളനികളെ ചേത്തു സ്വതന്ത്രമായി രൂപീകരിച്ച ആ രാഷ്ട്രത്താവാട്ടിനു് സഹായകമായിനിന്ന ഏകസത്ത സ്വാതന്ത്ര്യം മാത്രമായിരുന്നു. പിറകോട്ടു നോക്കിയാൽ 1839-ൽ ആണു് കോമൺവെൽത്താകുന്ന ഈ രാഷ്ട്രീയത്താവാട്ടിനു് പ്രതിസന്ധികൾ നേരിടേണ്ടിവന്നതായി കാണുന്നതു്. തദ്ദേശസ്വയംഭരണം നൾകി ക്യാനഡായിലെ കുഴപ്പങ്ങൾ നീക്കുന്നതിനു വേണ്ടി നിർദ്ദിഷ്ടമായ പ്രസിദ്ധ ഡർഹാംറപ്പോട്ടും പരിവത്തനമാണു്—വിപ്ലവമല്ല—കോളനികളുടെ ഉൽകർഷത്തിനു കാരണമാകുന്നതെന്നു നിർദ്ദേശിച്ചു. ഇങ്ങനെ അടുത്തുള്ള കോളനികൾ ഒരുമിച്ചു് ഏകമായ

ഇംഗ്ലീഷിൽനിന്നുള്ള വിവത്തനം

---

കളിയും ഉരുത്തിരിഞ്ഞതും ഉയിക്കൊണ്ടതും നമുക്കറിയാമല്ലോ. പണ്ടുണ്ടായിരുന്ന 'പടയേണി'യിൽനിന്നാണു് തുള്ളൽ പ്രസ്ഥാനം ആകൃതിയെടുത്തതു്. കുഞ്ചൻ ചാക്യാർ—കൃത്തിൽനിന്നു വേഷവിധാനവും ഹാസ്യാംശവും സ്വീകരിച്ചു് ആകപ്പാടെ അതിനെ ഒന്നു പുതുക്കി. ഇതാണു് വാസ്തവം.

ദേശീയത്വം പുലർത്തുവാനുള്ള ശ്രമത്തിലേക്ക ത്വരിതപ്പെടുത്തുകയായിരുന്നു ഡർഹാമിൻെറ ലക്ഷ്യം. 1867–മുതൽ 1873 വരെയുള്ള കാലംകൊണ്ടു് ക്യാനഡ ഒരു സമുദ്രംമുതൽ മറുസമുദ്രംവരെ നീണ്ടുകിടക്കുന്ന ഒരു ഡൊമിനിയൻ ആയിത്തീൎന്നു. 1876-ൽ ന്യൂസിലാണ്ടിൽ ഏകീകൃതമായ ഒരു കേന്ദ്രഗവമ്മെൻറുണ്ടായി. 1901–ൽ ആസ്ത്രേലിയൻ കോമൺവെൽത്തു രൂപമെടുത്തു. 1910–ൽ സൌത്താഫ്രിക്കൻ യൂണിയനും അസ്തിക്യത്തിൽ എത്തിച്ചേൎന്നു.

## പുത്രികാരാജ്യങ്ങളുടെ അധീശത്വം

ദേശീയരൂപാന്തരങ്ങൾ ശക്തിപ്പെട്ടതോടെ അതിൻെറ ഉദ്ദേശ്യവും പ്രവൃത്തിരൂപവും അനിശ്ചിതമായിത്തീൎന്നു. അന്നും ജോസഫ് ചേമ്പർലയിനേയും, ലയണൽ കാർട്ടിസിനേയുംപോലെ സാമ്രാജ്യത്വം പുലർത്തുവാൻ ആഗ്രഹിച്ചിരുന്നവരും ദുർല്ലഭം ഉണ്ടായിരുന്നു. സ്വാതന്ത്ര്യപൂൎണ്ണതയ്ക്കു മററു യാതൊരു ഉപായവും ഇല്ലെന്നു ധരിച്ചിരുന്നവരാണു് മററുള്ളവർ. പുറമെ, സാമ്രാജ്യത്വം, കേന്ദ്രീകരിച്ച ഐക്യത്തെ പ്രകടിപ്പിച്ചു. എങ്കിലും ഈ സാമ്രാജ്യത്വം ലോകത്തിൽ ആകമാനം ദൃഢപ്പെട്ടുവന്ന ദേശീയവാദത്തെ മറയ്ക്കുകമാത്രമായിരുന്നു ചെയ്തതു്.

1914-ൽ എല്ലാ പുത്രികാരാജ്യങ്ങളും ആഭ്യന്തരകാര്യങ്ങളിൽ പൂൎണ്ണസ്വാതന്ത്ര്യരായി. വിദേശകാൎയ്യമൊഴിച്ചു് ബാക്കി ദേശീയപ്രാധാന്യമുള്ള എല്ലാ തുറകളും അവർ നിയന്ത്രിച്ചു. ആഭ്യന്തരകാൎയ്യങ്ങൾ ക്രമപ്പെടുത്താനും ഇഷ്ടംപോലെ പട്ടാളനിയന്ത്രണമുണ്ടാക്കാനും കുടിയേറിപ്പാൎപ്പിനെ ബാധിക്കുന്ന നിയമങ്ങൾ സൃഷ്ടിക്കുവാനും അവർക്കു സ്വാതന്ത്ര്യമുണ്ടായി. ഒന്നാമത്തെ ലോകമഹായുദ്ധത്തിൻെറ അന്ത്യംവരെ ദേശീയ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള അഭിപ്രായം വ്യക്തമായിരുന്നില്ല. നേരേമറിച്ചു സാമ്രാജ്യത്തെ വിട്ടുപിരിയുവാൻ അവൎക്കു് അത്ര താല്പൎയ്യമില്ലായിരുന്നു. പക്ഷേ ദേശീയസ്വാതന്ത്ര്യവാദം സ്വീകാൎയ്യമായി കഴിഞ്ഞാൽ ഒരു സാമ്രാജ്യത്വത്തിനു നിലനില്ക്കുവാൻ സാധിക്കുമോ? ദേശീയതൃഷ്ണയെ തൃപ്തിപ്പെടുത്തുകയും, അതേ സമയംതന്നെ പുത്രികാരാജ്യങ്ങൾ ഒരേ കുടുംബത്തിൽതന്നെ നിലനില്ക്കുകയും ചെയ്യുന്നതിനു് ഏതെങ്കിലും തത്ത്വത്തിൻെറ പേരിൽ സാദ്ധ്യമായിരുന്നോ?

1926–ലെ സാമ്രാജ്യസമ്മേളനത്തിൽ ഇതിലേയ്ക്കു് ഒരു പുതിയ തത്ത്വം കണ്ടുപിടിച്ചു. അതു കോൺഫ്രൻസിൽ പ്രമേയമായി സ്വീകരിക്കപ്പെട്ടു. "പുത്രികാരാജ്യങ്ങളും ബ്രിട്ടനും, ബ്രിട്ടീഷ്സാമ്രാജ്യത്തിലെ സ്വതന്ത്രഘടകങ്ങളാണു്. ആഭ്യന്തരമോ അന്തർദ്ദേശീയമോ ആയ ഒരു കാൎയ്യത്തിലും ഒരു രാജ്യം മറെറാന്നിനു മുകളിൽ അല്ല. എന്നാൽ ബ്രിട്ടീഷ് കിരീടത്തോടുള്ള ബന്ധം പുലർത്തുകയും, ബ്രിട്ടീഷ് കോമൺവെൽത്തുനേഷനിലെ സ്വതന്ത്ര അംഗങ്ങളായി ബന്ധം തുടരുകയും ചെയ്യാവുന്നതാണു്." ഈ ബന്ധം പിന്നീടു് വെസ്ററ്മിനിസ്റ്റർ നിയമരേഖയിൽ 1931-ൽ ദൃഢപ്പെടുത്തിയിട്ടുമുണ്ടു്. അങ്ങനെ പുതിയ കോമൺവെൽത്തിൻെറ നിലനില്പ് സ്വീകൃതമായിത്തീൎന്നു.

## പരിപൂൎണ്ണസ്വാതന്ത്ര്യം

കൊളംബിയാ യൂണിവേഴ്സിററിയുടെ പ്രസിഡൻറായിരുന്നു് അന്തരിച്ചുപോയ

# സാഹിത്യപുരോഗതി

## എൻ. ടി. ശങ്കരൻകുട്ടി മേനോൻ, ടാററാപുരം

ഒരു രാഷ്ട്രത്തിൻെറ പുരോഗതിയും, സാംസ്കാരവും, അധഃപതനവും കുറെയേറെ ആ രാഷ്ട്രത്തിൻെറ സാഹിത്യപുരോഗതിയെ ആശ്രയിച്ചിരിക്കുന്നു. രാഷ്ട്രത്തിൻെറ നിർമ്മാണത്തിലും പുനഃസംവിധാനത്തിലും, ഒരു പക്ഷേ വിനാശത്തിലും കലാകാരനു മററു പലരേക്കാൾ കൂടുതൽ ഉത്തരവാദിത്വമുണ്ട്. സമുദായത്തെ ഉണർത്തുവാനും, അതോടൊപ്പം ആത്മീയചിന്തകളേയും, സാന്മാർഗ്ഗികമൂല്യങ്ങളേയും നിലനിർത്തുവാനും, നിലംപൊത്തിക്കുവാനും വാസനാനുഗൃഹീതനായ കലാകാരനു കഴിയുന്നു. അന്ധമായ മനോഗതികളിൽനിന്നു മനുഷ്യനെ മോചിപ്പിക്കുവാനും പുരോഗമനോന്മുഖമായ ഒരു പുതിയ ലോകം പണിതുറപ്പിക്കുവാനും കലാകാരനുള്ള കഴിവുകൾ വിസ്മയനീയമത്രെ. പക്ഷേ മനുഷ്യൻെറ സാർവ്വത്രികമായ പുരോഗമനത്തിനു തങ്ങളാണ് സർവ്വകാരണക്കാർ എന്നു സാഹിത്യകാരന്മാർ അവകാശപ്പെട്ടാൽ, സർവ്വശക്തനായ ശാസ്ത്രജ്ഞൻ അപ്പുറത്തിരുന്നുകൊണ്ട് അത്തരം അയഥാർത്ഥസങ്കല്പങ്ങളുടെ നേരെ ഒരപഹാസപ്പുഞ്ചിരി തൂകിയേക്കുകയും ചെയ്യും. ശാസ്ത്രജ്ഞൻ പ്രതിഭയുടെ ഒടുങ്ങാത്ത ആവനാഴിയാണെങ്കിൽ കലാകാരൻ മൃദുലഭാവനകളുടെ മനോജ്ഞമായ ഒരു മണിയറയാണല്ലോ. ശാസ്ത്രജ്ഞനു് ലോകത്തെ നിതരാം പുരോഗമിപ്പിക്കുവാനും, മുച്ചൂടും മുടിക്കുവാനും സാധിക്കുന്നു. കലാകാരൻെറ ചിന്തകൾക്കു പ്രകാശനം നൽകുന്ന മുദ്രാലയം മുതൽ ആററംബോംബുവരെ അവൻെറ സൃഷ്ടിമാഹാത്മ്യത്തെ വിളിച്ചുപറയുന്നുണ്ടല്ലോ. വാസ്തവത്തിൽ ശാസ്ത്രജ്ഞൻ എതിരില്ലാതെ കുത്തിയൊലിച്ചു വരുന്ന ഒരു മഹാപ്രവാഹമാണെങ്കിൽ, ആ പ്രവാഹത്തെ മനുഷ്യസ്നേഹത്തിൻെറയും, സംസ്കാരത്തിൻെറയും സമനിരപ്പിലേക്കു നയിക്കുന്ന ഒരുത്തമശക്തി

---

നിക്കോളാസ്മുറെ ബട്ട്ലർ, വെസ്റ്റ്മിനിസ്റ്റർ നിയമസംഹിത ലോകത്തിലെ പൊതുനിയമത്തിൽ, അമേരിക്കൻ ഭരണഘടന കഴിഞ്ഞാൽ, അതിപ്രധാനമായ സംഭാവനയായി കണക്കാക്കി. അതു കുറെ അതിശയോക്തിപരമായിരുന്നു എന്നു പറയാം. എങ്കിലും ഈ നിയമസംഹിത പുത്രികാരാജ്യങ്ങളുടേയും ബ്രിട്ടൻേറയും ഏകോപിച്ച പ്രയത്നത്തിൻെറ സ്മാരകമായി നിലകൊള്ളുന്നതാണ്. അതിൽ സ്വതന്ത്രരാഷ്ട്രങ്ങളുടെ രൂപീകരണവും ബ്രിട്ടീഷ് കിരീടത്തോടുള്ള അയഞ്ഞ ബന്ധവുമാണ് അർത്ഥമാക്കിയിരുന്നതു്.

അങ്ങനെ ബ്രിട്ടീഷ്കിരീടം സമനിലക്കാരുടെ ബന്ധത്തിൻെറ കൺമയക്കുന്ന അടയാളമായി നിലകൊള്ളുകയും ഈ അടയാളം രാഷ്ട്രത്തറവാട്ടിലെ അംഗങ്ങളുടെ ബന്ധത്തെ താങ്ങിനിർത്തുകയും ചെയ്തു. 1949-ൽ ഇന്ത്യക്കുവേണ്ടി ഒരു പുതിയ തത്ത്വം കണ്ടുപിടിക്കേണ്ടിവന്നു. ആ തത്ത്വം ബ്രിട്ടീഷ് രാജത്വത്തോടു ഉപചാരമില്ലാതെ ഇന്ത്യയ്ക്കു കോമൺവെൽത്തു അംഗമായി തുടരുവാൻ അവസരമുണ്ടാക്കി.

യത്രെ കലാകാരൻ. ശാസ്ത്രജ്ഞൻ പ്രകൃതിയുടെ ശവത്തെ നമുക്ക കാണിച്ചുതരുമ്പോൾ, കലാകാരൻ ജീവനും ചൈതന്യവുമുള്ള പ്രകൃതിയെ നമ്മുടെ മുമ്പിൽ സമർപ്പിക്കുന്നു. അതുകൊണ്ടുതന്നെ ജനങ്ങൾ കലാകാരനെ കൂടുതൽ സ്നേഹിക്കുന്നു, കൂടുതൽ ആദരിക്കുന്നു. ഏതായാലും കലയും ശാസ്ത്രവും മനുഷ്യപുരോഗതിയുടെ രണ്ടു നിർവാഹ്യഘടകങ്ങളാണല്ലോ. മനുഷ്യവർഗ്ഗത്തിൽ കലയ്ക്കുള്ള സ്വാധീനശക്തി നിരാക്ഷേപവുമാണല്ലോ. അപ്പോൾ അത്ര മഹത്തായ സ്വാധീനശക്തിയുള്ള സാഹിത്യത്തിന്റെ പുരോഗതിയെപ്പറ്റി നമുക്ക കുറച്ചൊന്നു ചിന്തിക്കേണ്ടതുണ്ട്.

പലവക പ്രസ്ഥാനങ്ങളേയും തകർത്തുകൊണ്ടു ഇന്നു സാഹിത്യം എവിടേയും സോഷ്യലിസ്ററ റീയലിസത്തിലേക്ക പ്രവഹിക്കുന്ന ഒരു കാലഘട്ടമാണല്ലോ. തകർന്നു കഴിഞ്ഞ ക്ലാസിസമായാലും, പടർന്നു വരുന്ന റീയലിസമായാലും മനുഷ്യഹൃദയത്തെ എങ്ങിനെ സ്പർശിക്കുന്നു എന്നതിന്റെ തോതനുസരിച്ചാണ് വാസ്തവത്തിൽ ഏതു സാഹിത്യത്തിന്റെയും മൂല്യം നിർണ്ണയിക്കുന്നതെന്നതിന്നും. ക്ലാസിസത്തിൽ മനുഷ്യഹൃദയത്തെ വികാരാർദ്രമാക്കാൻ കഴിവുള്ള ഒരു നല്ല കവിയേയും, റീയലിസത്തിൽ അതിന്നു കഴിവില്ലാത്ത ഒരു പൊട്ടക്കവിയേയും കണ്ടെന്നുവരാം. കലാകാരൻ ക്ലാസിസ്റ്റോ, റീയലിസ്റ്റോ, റൊമാൻടിസ്റ്റോ എന്നൊക്കെ പരിശോധിച്ചിട്ടല്ലല്ലോ നാം യഥാത്ഥകല ആസ്വദിക്കുന്നതും. മനുഷ്യഹൃദയത്തെ സംസ്കരിക്കുവാനും, പ്രവർത്തിപ്പിക്കുവാനും, ഉണർത്തുവാനും കഴിവുള്ള വൈകാരികഭാവങ്ങൾ എത്രയുണ്ട്, ആ ഭാവങ്ങൾ ഏതേതു ചിന്തകളെ ഉദ്ദീപിപ്പിക്കുന്നു എന്നിവ അനുസരിച്ചാണല്ലോ കലയുടെ സ്വാധീനശക്തി തിട്ടപ്പെടുത്തുന്നതു്. കലവറയില്ലാതെ ചിന്തിക്കുകയാണെങ്കിൽ, "കലാകാരൻ എന്തു പറയുന്നുവെന്നതുമാത്രമാണു കാര്യം" എന്ന തെററായ ധാരണയുടെ പട്ടാളക്കവാത്തുകൊണ്ട് റീയലിസ്ററസാഹിത്യവും, "കലാകാരൻ എന്തു പറയുന്നുവെന്നതല്ല എങ്ങിനെ പറയുന്നു എന്നതാണ് പ്രധാനം" എന്ന വാദഗതികൊണ്ട് ക്ലാസിസവും,—ഇങ്ങിനെ ഈ രണ്ടുതരം 'ഇസ'ങ്ങളും ഇന്നും ജനങ്ങളുടെ ഹൃദയവുമായി വളരെയധികം അകലെയാണെന്നു കാണുവാൻ കഴിയുന്നതാണ്. എങ്ങനെ പറയുന്നുവെന്നതും എന്തുപറയുന്നുവെന്നതും പുരോഗതിക്കാവശ്യമാണ്; തുല്യപ്രാധാന്യങ്ങളുമാണ്. ഇതുരണ്ടും മറക്കുകയാണെങ്കിൽ, സാഹിത്യപുരോഗതിയ്ക്കുള്ള എല്ലാ സംരംഭങ്ങളും ആരവങ്ങളും വെറും പ്രക്ഷോഭണം മാത്രമായ് പര്യവസാനിക്കുകയേ ചെയ്യൂ. പാവങ്ങളെപ്പററി ആവേശകരമായി പാടുകയാണെങ്കിൽപ്പോലും, അതിൽ ഹൃദയത്തെ വശീകരിക്കത്തക്ക കലാസൌഭഗമില്ലെങ്കിൽ ജനതയെ പുരോഗമിപ്പിക്കുവാൻ സാദ്ധ്യമേയല്ല. അതുപോലെതന്നെ ജനഹൃദയത്തിൽ സ്ഥാനമില്ലാത്ത രാജാക്കന്മാരെപ്പററിയും അവരുടെ കൊട്ടാരാന്തരീകളെപ്പററിയും എത്ര മനോഹരമായിത്തന്നെ വർണ്ണിച്ചുപാടിയാലുംശരി ജനങ്ങൾ അതു സ്വീകരിക്കുകയില്ല. അതുകൊണ്ടു എന്തു പറയുന്നുവെന്നതും എങ്ങിനെ പറയുന്നുവെന്നതും സാഹിത്യപുരോഗതിയെ സംബന്ധിച്ചിടത്തോളം സമപ്രധാനമായ രണ്ടനർഘോപാധികളത്രെ.

പ്രകൃതിയിൽ ഒതുങ്ങിനിൽക്കുന്ന സൌന്ദര്യത്തേയും, സമുദായത്തിലെ ഉച്ചനീചത്വങ്ങളേയും മാംസദൃഷ്ടിക്കനുഭവമാകുന്ന വിധത്തിൽ പ്രതിപാദിച്ചു പിൻമാറുന്ന സോഷ്യലിസ്ററ്-റീയലിസ്ററസാഹിത്യത്തിന്നു ഈ ലോകപുരോഗമനം സാധിക്കു

വാൻ കഴിയുന്നവെന്ന കരുതുന്നതു മൗഢ്യമാണ്. കാരണം, എന്തു പറയുന്നവെന്നതല്ലാതെ എങ്ങിനെ പറയണമെന്നുള്ളതിൽ യാതൊരു വ്യവസ്ഥയുമില്ലാത്തതുകൊണ്ടു റീയലിസ്റ്റുസാഹിത്യം പുരോഗതിക്കുള്ള മുഴുവൻ പങ്കും അവകാശപ്പെടുന്നില്ല. സാഹിത്യം രസപ്രധാനമാണെന്നും, എന്നാൽ സാഹിത്യത്തിന്റെ രസപ്രാധാന്യത്തിന്നു ഇന്നത്തെ ലോകത്തിൽ വിലയിടിവാണെന്നും, സാധാരണക്കാരന്റെ ജീവിതത്തെ ജീവിക്കുന്ന രീതിയിൽ വർണ്ണിക്കുന്നവനാണ് യഥാർത്ഥകലാകാരൻ എന്നും പറഞ്ഞാൽ അതു മുഴുവനും ശരിയല്ലെന്നു വല്ലവരും സമർത്ഥിച്ചു് അതിന്നു ചില ബഹളങ്ങൾക്കുതന്നെ കാരണമായേക്കും. എങ്ങനെയും ഈ വാദം സ്വീകരിച്ചാൽ കാളിദാസൻ കലാകാരനല്ലാതാകും; ഇങ്ങേ അറ്റം വൈലോപ്പിള്ളിയുടെ 'മാമ്പഴം'പോലും ഒരു ബൂർഷ്വാസാഹിത്യമായിത്തീരും. അവനവന്റെ കലാസ്വാദനവിവേചനത്തെ പണയപ്പെടുത്താതെ, സ്വതന്ത്രമായി അഭിപ്രായം പറയുന്നവൻ ചില സാഹിത്യചിന്തകന്മാരുടെ ദൃഷ്ടിയിൽ എന്നുമെന്നും ഒരു ബൂർഷ്വതന്നെയായിരിക്കും. എന്നാൽ ഇന്നത്തെ ദുഷിച്ച സാമൂഹ്യസാമ്പത്തികവ്യവസ്ഥിതിയിൽ വിപ്ലവകരമായ ഒരു പരിവർത്തനം വരുത്തുന്നതിന്നു കലാകാരൻ നൈസർഗ്ഗികമായ തന്റെ കഴിവുകൾ ഉപയോഗിക്കണമെന്നു ലോകത്തിലെ മർദ്ദിതലക്ഷങ്ങളെല്ലാം ആവശ്യപ്പെടുന്നതിനോടു വിയോജിക്കുന്നവർ ആരുമുണ്ടാകുമെന്നു തോന്നുന്നുമില്ല. സമുദായത്തിലെ അനീതികളുടെ നേരെ കലാകാരൻ കണ്ണടച്ചു നിൽക്കുവാൻ പാടില്ല. പക്ഷേ കലാസൗന്ദര്യം തീരെ വാൻപോകുവാൻ പാടില്ലെന്നു മാത്രം. അല്ലെങ്കിൽ കല ഹൃദയത്തിൽ യാതൊരനുഭൂതികളുമുണ്ടാക്കുകയില്ല, പുരോഗതിയെ സഹായിക്കുകയുമില്ല. സൌന്ദര്യം അശേഷമില്ലാത്ത ഒരു വൃത്തികെട്ടതാണ് തന്റെ സ്വന്തം കുഞ്ഞെങ്കിൽപോലും അതിന്നു ഒരു ചുംബനം കൊടുക്കുവാൻ ഒന്നു മടിയ്ക്കുന്നതു പിന്നെ എന്തുകൊണ്ടാണാവോ?

സാഹിത്യപുരോഗതിയെപ്പററി ചിന്തിക്കുമ്പോൾ, ഇന്നത്തെ പുരോഗമനചെറുകഥാകൃത്തുക്കളായ തകഴി, ദേവ്, ബഷീർ മുതലായ അനുഗൃഹീതകലാകാരന്മാരെപ്പററി കുറച്ചൊന്നു ചിന്തിക്കാതെ കവച്ചുവയ്ക്കുവാൻ സാദ്ധ്യമല്ല. ചെറുകഥാവായനക്കാരുടെ ലോകത്തിൽ ഇവക്കുള്ള സ്വാധീനശക്തി അന്യാദൃശമാണല്ലോ. രാഷ്ട്രത്തെ യഥാർത്ഥസോഷ്യലിസ്റ്റുതത്വത്തിലേക്കു ആനയിക്കണമെന്നുള്ളതാണ് ഇവരുടെയെല്ലാം ഉന്നം. ആദർശത്തിന്റെ ഈ അകളങ്കകമായ പരിശുദ്ധിയിൽ നാമവരെ അഭിനന്ദിക്കുകതന്നെ വേണം. കേവലം ചില ധനാഢ്യന്മാരുടേയും, സമ്പത്തിന്റെ പൂമെത്തയിൽ സസുഖം ശയിക്കുന്ന പ്രണയപരവശകളുടേയും ലോകത്തിൽനിന്നു ചെറുകഥാപ്രസ്ഥാനത്തെ അവശരുടെ യാതനകളിലേക്കു ഇറക്കിക്കൊണ്ടുവന്നതിൽ ഇവർ വളരെയധികം പുരോഗമിച്ചിട്ടുണ്ടു്, വിജയിച്ചിട്ടുണ്ടു്. ഇവർ തങ്ങളുടെ കഥകൾക്കു തിരഞ്ഞെടുക്കുന്ന പാത്രങ്ങളിൽ മിക്കവയും ഒന്നുകിൽ ഒരു വ്യഭിചാരിണി, അല്ലെങ്കിൽ ഒരു മർദ്ദിതൻ, ഒരു മർദ്ദകൻ ഇങ്ങിനെയായിരിക്കും. ഈ പാത്രങ്ങളുടെ ജീവിതയാതനകൾ, വികാരങ്ങൾ, ആഗ്രഹങ്ങൾ, പ്രവൃത്തികൾ ഇതെല്ലാം അങ്ങിനെയൊരു മറയുമില്ലാതെ പറയുന്നതിൽ ഈ കാഥികന്മാർക്കു ഒരു പ്രത്യേക വശിത്വവുമുണ്ടു്. ഈ ദാരിദ്ര്യവും വ്യഭിചാരവുമെല്ലാം കുറെയേറെ ഇന്നത്തെ സാമ്പത്തികനീതിയുടെ തരക്കേടുകൊണ്ടാണ് എന്ന് ആർക്കുമറിയാം. അപ്പോൾ ആ സാമ്പത്തികവ്യവസ്ഥയെ കുററ

പ്പെട്ടത്തുന്നതോടുകൂടി ആ വക ദുർഗ്ഗുണങ്ങ ളേയും ദുർവ്വികാരങ്ങളേയും ഇവർ വേണ്ടത്ര അപലപിച്ചുകാണുന്നില്ല. വ്യഭിചാരവും മററു ദുർമ്മാർഗ്ഗങ്ങളുമുപേക്ഷിച്ചു സന്മാർഗ്ഗിക ളായിത്തീരുവാൻ പ്രേരണ നൽകുന്നതിലും അതോടൊപ്പം ഇന്നത്തെ സാമ്പത്തികാധ മ്മത്തിൽ പരിവത്തനം വരുത്തുവാൻ പൊരുതിപ്പൊരുതി മുന്നോട്ടു കയറുവാനുള്ള ഉത്തേജനം നൽകുന്നതിലും ഇവർ വേണ്ടത്ര മനസ്സിരുത്തിയിട്ടില്ലെന്ന കമ്യൂ ണിസ്ററു സാഹിത്യകാരന്മാരുടെ ആ ക്ഷേപം കുറെയൊക്കെ വകവച്ചു കൊടുക്ക ത്തക്കതാണു്. ദുർഗ്ഗുണങ്ങളും, ദുർവ്വികാര ങ്ങളും, ദുഷ്പ്രവൃത്തികളും തുറന്നു കാട്ടു മ്പോൾ, അതിനോടു പൊരുതുവാനുള്ള പ്രേ രണയുടെ ഒരു ധ്വനിയെങ്കിലും സാഹിത്യം ഉൾക്കൊള്ളുന്നില്ലെങ്കിൽ, ആ സാഹിത്യ ത്തിൻെറ പുരോഗതിയെ സംബന്ധിച്ചു ആകാശപ്രസംഗം ചെയ്യുന്നതൊന്നുകൊണ്ടു മാത്രം യാതൊരു പ്രയോജനവുമില്ല. ആ സാഹിത്യത്തെ നാളത്തെ ലോകം അധഃപ തനസാഹിത്യമായേ കണക്കാക്കുകയുള്ളൂ. അച്ഛനമമ്മയും ശയിക്കുന്നിടത്തും, മകളും ഭത്താവും ശയിക്കുന്നിടത്തും ഒളിഞ്ഞുനിന്നു് അവരനുഭവിക്കുന്ന സ്വർഗ്ഗീയസുഖം നോക്കി ക്കാണുന്നതു് ഒരുതരം നേത്രസാഫല്യമാ ണെന്നു പ്രതിപാദിക്കുന്ന കഥകൾ രാഷ്ട്ര ത്തിൻെറ പുരോഗമനം സാധിക്കുകയല്ല, പ്രത്യുത എന്തുസഭ്യം ചെയ്യുന്നതിനും പു രോഗതിയെ പൈശാചികമാക്കുന്നതിനും ഒരുതരം സട്ടിഫിക്കററുകൾ നൽകുകയാ ണു്. ഒരു സോഷ്യലിസ്ററു രാഷ്ട്രത്തിൽ പോലും ഈ വക ദുരാഭാസങ്ങൾ തുടന്നു പോരികയാണെങ്കിൽ പിന്നെ അപ്പേർ പൊററ സോഷ്യലിസം കൊണ്ടു യാതൊരാ വശ്യവുമില്ല. കൊള്ളേണ്ടതു കൊള്ളുകയും തള്ളേണ്ടതു തള്ളുകയും ചെയ്യാതെ, മനു ഷ്യൻെറ എല്ലാവിധ വികാരങ്ങൾക്കും, വീ ക്ഷണങ്ങൾക്കും പകപ്പുനൽകുന്ന കല, മനുഷ്യപുരോഗതിയെ കേവലം മരയൊടി യുടെ പുരോഗതിയാക്കി മാററുകയേ ചെയ്യൂ! അപ്പോൾ തകഴി, ദേവു് മുതലായവർ സാധാ രണക്കാരൻെറ കഥകളുടെ അനുഗാമികളാ യിയെന്നതിൽ പരിപൂർണ്ണമായി വിജയിച്ചി ട്ടുണ്ടെങ്കിലും, സമുദായപരിഷ്കത്താക്കളെ ന്ന നിലയിൽ വളരെയധികം വിജയിച്ചി ട്ടുണ്ടോ എന്നു സംശയമാണു്. എങ്ങിനെ യും അവരുടെ ചില കഥകളെങ്കിലും ഒഴി വാക്കാമായിരുന്നില്ലേയെന്നൊരു സംശയം വായനക്കാരിൽ ഉണ്ടാകാവുണ്ടു് എന്നതു ഒരു പരമാത്ഥമത്രെ.

രാജാക്കന്മാരുടെ ഗഗനചുംബികളായ മണിസൌധങ്ങളിൽനിന്നും, നാട്ടുവാഴിക ളുടെ വികാരപ്രധാനമായ വിപ്രലംഭശൃം ഗാരത്തിൽനിന്നും സാഹിത്യം സാധാരണ ക്കാരൻെറ ജീവിതപ്പരപ്പിലേക്കു പ്രവേ ശിച്ചുകഴിഞ്ഞുവെന്നതു് ഗണ്യമായ ഒരു പുരോഗതി തന്നെയാണു്; എന്നാൽ ആ 'പുരോഗതിയിൽ' ആവശ്യമില്ലാത്ത അശ്ലീല പ്രകടനങ്ങളും, ആഭാസതാണ്ഡവങ്ങളും ഒഴിവാക്കേണ്ടതുമാണു്. കലയ്ക്കു് വ്യക്ത മായ ഒരുദ്ദേശ്യവും ലക്ഷ്യവുമില്ലാതാകു മ്പോഴാണു് ഈമാതിരി പ്രമാദങ്ങൾ പിണയുന്നതും. തന്നെയല്ല, സാധാരണ ക്കാരനുവേണ്ടി കലാനിമ്മാണം ചെയ്യുന്ന അനുഗൃഹീതന്മാരായ കലാകാരന്മാരുടെ ആത്മാത്ഥതയെപ്പോലും ഇന്നു സാമാന്യ ജനങ്ങൾ വെല്ലുവിളിച്ചു തുടങ്ങിയിരിക്കുന്നു. കല എത്രതന്നെ ആസ്വാദ്യകരമായാലും അതിൻെറ പിന്നിൽ എത്രശതമാനം ആത്മാത്ഥതയുണ്ടെന്നു പരിശോധിക്കുന്ന ഒരു കാലഘട്ടമാണിതു്. ആത്മാത്ഥത പുരോഗതിയുടെ വഴികാട്ടിയത്രെ. ഒരു പാവപ്പെട്ട പയോധരിയുടെ ചാരിത്രാധഃ പതനത്തിൽ ഖേദിക്കുകയും അതോടൊപ്പം

അതിനിടവരുത്തിയ പരിതഃസ്ഥിതിയെ നിശിതമായി വിമശിക്കുകയും ചെയ്യുന്ന കലാകാരൻ, അതേ നിമിഷത്തിൽ ആ സ്ത്രീയുടെ സ്പശനസുഖമനുഭവിക്കുവാൻ ഓടുകയാണെങ്കിൽ, അദ്ദേഹത്തിൻെറ കലാനിർമ്മാണത്തിനു പ്രേരണ നൽകുന്ന ചിന്താസമുച്ചയത്തിൽ ജനങ്ങൾക്കു വലിയ ഇമ്പമൊന്നുമുണ്ടാവില്ല; പ്രത്യുത അയാളുടെ പുസ്തകങ്ങൾക്കു മാർക്കററു കിട്ടുവാൻ അയാൾ സാധാരണക്കാരനെ ചൂഷണം ചെയ്യുന്നുവെന്നേ ആരും പറയൂ! ഞാൻ ആദ്യം പറഞ്ഞുവെച്ച ഉന്നതന്മാരായ കലാകാരന്മാരെ സംബന്ധിച്ചുപോലും ജനങ്ങൾ 'ദീപസ്തംഭം മഹാശ്ചര്യം, നമുക്കും കിട്ടണം പണം' എന്ന പല്ലവി പാടുവാൻ തുടങ്ങിയിട്ടുണ്ട്. അപ്പോൾ, കലയെമാത്രം സ്വീകരിച്ചാൽ മതി, കലാകാരൻെറ ആത്മാത്ഥതയെ പരിശോധിക്കേണ്ട എന്നു പറയുന്നതു് "എൻെറ പ്രവൃത്തി നിങ്ങൾ നോക്കേണ്ടാ, എൻെറ വാക്കു കേട്ടാൽ മതി"യെന്നു പറയുന്ന പള്ളിവികാരിയുടേതു പോലെ അപഹാസ്യമായിത്തീരും. പാവപ്പെട്ടവനായ ഈ നാട്ടുകാരൻെറ ഉന്നമനത്തിനെന്നു പറഞ്ഞു, പാരീസിലെ വിത്തപ്രതാപകളുടെ നഗ്നചിത്രങ്ങൾ പ്രദശിപ്പിച്ചു് അതിൻെറ ചോട്ടിൽ ഒരു കഥയും എഴുതിപ്പിടിപ്പിക്കുന്നതു് എന്തിനാണെന്നു സാധാരണക്കാരൻ ചോദിക്കാതിരിക്കില്ല. അവനും പുരോഗമിച്ചു വരികയാണു്, ചതിയും സത്യവും പഠിച്ചുവരികയാണു്. കലാകാരന്മാർപോലും അതു ചെയ്യുന്നുണ്ടെങ്കിൽ അതു തൻകായ്യത്തിനുവേണ്ടി മാത്രമാണെന്നു് ആക്കും മനസ്സിലാകും. എങ്ങിനെയും തങ്ങൾക്കു പേരും പെരുമയും, സമ്പാദിക്കുവാനും, തങ്ങളുടെ ലേഖനങ്ങൾക്കും, 'ചില തൊട്ടാവാടി' പുസ്തകങ്ങൾക്കും വില കിട്ടുവാനും വേണ്ടി മാത്രമാണു് ഇന്നത്തെ അമ്പതു ശതമാനം കലാവ്യവസായവുമെന്നു സാമാന്യജനങ്ങൾ പറയുമ്പോൾ ആരും നെററിചുളിക്കേണ്ട ആവശ്യമില്ല. അതുകൊണ്ടു, മനുഷ്യപുരോഗതിക്കും, ആസ്വാദനത്തിനും ആവശ്യമാണെന്നു തനിക്കു തോന്നുന്നതും താനഭിലഷിക്കുന്നതുമായ തത്വങ്ങളും സിദ്ധാന്തങ്ങളും പ്രചരിപ്പിക്കുന്ന കലാകാരൻ ന്യൂവശതമാനവും ആത്മാത്ഥതയുടെ കൂടെപ്പിറപ്പായേ കഴിയൂ! അതില്ലെങ്കിൽ എത്രതന്നെ കലാമധുരമായി കളകൂജനം ചെയ്താലും സാധാരണക്കാരൻ അതു വിശ്വസിക്കില്ലെന്നു മാത്രമല്ല സാഹിത്യപുരോഗതി വെറും ഒരു സങ്കല്പമായിത്തീരുകയും ചെയ്യും. തൻെറ പ്രാണവല്ലഭൻെറ കാലടികളെ പ്രതിഷ്ഠിച്ചു പരിശുദ്ധജീവിതം നയിക്കുന്ന 'രാധ'മാക്കും ബുദ്ധദേവൻെറ സവിധത്തിൽ ഇരുന്നു പരോപകാരംചെയ്യുന്ന തല മുണ്ഡനംചെയ്ത മനോഹാരിണികളായ ആ 'മാതംഗി'മാക്കും പകരം അമ്മയെത്തല്ലുന്ന മകനേയും സഹോദരിയിൽ അഭിനിവേശംകൊള്ളുന്ന സഹോദരനേയും പ്രതിഷ്ഠിക്കുന്നതു് പുരോഗമനമല്ല, പൈശാചികത്വമാണു്.

കല ഒരു വ്യവസായമല്ല, കലാകാരൻ ഒരു വ്യവസായിയുമല്ല. കമ്യൂണിസ്ററുകാർ ശഠിക്കുന്നതുപോലെ, ഇഞ്ചിനീയന്മാർ പണിത പാലത്തിൽകൂടി നടക്കുന്നവരൊക്കെ സാഹിത്യകാരന്മാരുമല്ല. പക്ഷേ കലാകാരൻ ഒരു മനുഷ്യജീവിയാണെന്നും അവനു തക്കതായ പ്രതിഫലം കിട്ടണമെന്നും ഉള്ളതിൽ സംശയമില്ല. തന്നെയല്ല അനുഗൃഹീതന്മാരായ സരസ്വതീദാസന്മാർ നമുക്കു വളരെക്കുറച്ചേയുള്ളുതാനും. ജന്മസിദ്ധമായ കലാവാസനയും, ജീവിതനിരീക്ഷണവൈഭവവും, അനുഭവദാർഢ്യതയും, ഗുണദോഷവിവേകവും, സവ്വോപരി കറയററ ആത്മാത്ഥതയും തികഞ്ഞവക്കു മാത്രമേ കലാകാരന്മാരാകാൻ കഴിയൂ; അവരിൽനിന്നു മാത്രമേ നാം സാഹിത്യപുരോഗതി

പ്രതീക്ഷിക്കേണ്ടതുള്ളു. "കലാസ്വാദനം കൊണ്ടു സംസ്കൃരിക്കപ്പെട്ട ഹൃദയങ്ങൾ മനുഷ്യത്വത്തിന്റെ നിധിയിലേക്കു മുതൽ കൂട്ടുമ്പോഴാണ് പുരോഗതിയുണ്ടാകുക" എന്ന എലിയറ്റിന്റെ അഭിപ്രായം ഇവിടെ സ്മരണാർഹമാണ്. പക്ഷേ എന്തൊക്കെയായാലും "കരളെരിയും നേരത്തീവയറെരിയും നേരത്തീ കഥ പറയും വേദാന്തമാക്കവേണം" എന്നു ചങ്ങമ്പുഴ പാടുന്നതുപോലെ കാര്യം പറയുന്ന വേദാന്തമായാൽപോലും തൽക്കാലത്തേക്കു ഒന്നു മാററിപ്പിടിച്ചു പൊരിയുന്ന വയറിന്റെ പാരവശ്യത്തെ ഇങ്ങിനിവരാതവണ്ണം ഇല്ലാതാക്കുവാൻ കലാകാരന്മാർ മാത്രമല്ല രാഷ്ട്രീയപ്രവത്തകരും, മനുഷ്യസ്നേഹികളും ഒരുമിച്ചുനിന്നു ഒരന്ത്യസമരം നടത്തുകയാണിപ്പോളാവശ്യം. അതാണല്ലോ ഏതു പുരോഗതിയുടേയും 38-ാം അക്ഷരേഖ. അപ്പോൾ വിശ്വസാഹിത്യഗ്രന്ഥങ്ങൾ നിർമ്മിക്കുവാനും, നോബൽസമ്മാനം നേടുവാനും, മനുഷ്യഹൃദയത്തെ ആനന്ദാന്ദോളിതമാക്കുന്ന കവനതല്ലജങ്ങൾ രചിക്കുവാനും തെല്ലൊന്നു വൈകിയാലും വലിയ വിരോധമൊന്നുമില്ല. ഇതിനകം നാം പല വിശ്വസാഹിത്യഗ്രന്ഥങ്ങളും വായിച്ചുകഴിഞ്ഞു. അഴകൊഴുകുന്ന പല സാഹിത്യാനുഭൂതികളും അനുഭവിച്ചു കഴിഞ്ഞു. എന്നിട്ടും വയറിന്റെ പട്ടിണി പണ്ടത്തേക്കാളധികം കൊട്ടിഘോഷിക്കപ്പെടുകയാണ്. അത്തരം ദുരന്തമായ പട്ടിണിയുടെ നേരേ കലാകാരൻ കണ്ണടക്കാതെ, ആത്മാർത്ഥതയോടേ കൊടിയുംപിടിച്ചു മനുഷ്യപുരോഗതിക്കുവേണ്ടി ജനസാമാന്യത്തെ അണിനിരത്തേണ്ടിയിരിക്കുന്നു. പക്ഷേ പുരോഗതിയുടെ പോക്കിൽ കലാകാരൻ സംസ്കാരത്തെ ഉടച്ചുകളയരുതു്. അമ്മയെത്തല്ലലും സഹോദരിയെ വേളി കഴിക്കലും, ചത്തശവം മാന്തിയെടുത്തു വ്യഭിചാരം നടത്തലും പുരോഗതിയാണെന്നവകാശപ്പെടരുതു്. "ഇത്തിരി നാഴിതന്നിത്തിരി താഴത്തൊരിത്തിരിയിക്കിളി തോന്നുകയായി" എന്നൊക്കെയുള്ള വെൺമണി പ്രസ്ഥാനത്തെ അനുകരിച്ചേക്കരുതു്. ഇത്രയുമായാൽ ഇന്നത്തെ സാഹിത്യപുരോഗതിയിൽ നമുക്കൊക്കെ അഭിമാനിക്കുവാൻ കഴിഞ്ഞേക്കും.

---

# സ്വപ്നമല്ലെങ്കിൽ ഒന്നുമല്ല

## പി. ദാമോദരൻപിള്ള

ഫിലാഡെൽഫിയായിലെ പ്രസിദ്ധ സിരാരോഗവിദഗ്ദ്ധൻ, ഡാക്ടർ എസ്സ്. വെയർ മിച്ചൽ പകലത്തെ കഠിനജോലിക്കുശേഷം രാത്രിയിൽ വീട്ടിലെത്തി ഉറങ്ങാൻ കിടന്നു. കുറെ കഴിഞ്ഞപ്പോൾ കെട്ടിടത്തിന്റെ വാതലിലെ മണി തെരുതെരെ അടിച്ചുതുടങ്ങി. ഒന്നുറങ്ങാൻ ഡാക്ടർക്ക് സാധിച്ചില്ല. അതിനിടയിൽ പിന്നെയും വാതലിൽ മണിയടി. ആരാണെന്നുനോക്കിയപ്പോൾ ഒരു ചെറിയ പെൺകുട്ടിയെ കണ്ടു. ആ തണുത്ത രാത്രിയിൽ വേണ്ടത്ര വസ്ത്രങ്ങൾ ആ കുട്ടി ധരിച്ചിരുന്നില്ല. അവൾ ദുഃഖാർത്തയുമായിരുന്നു. "അമ്മയ്ക്കു തീരെ സുഖമില്ല. ദയവു ചെയ്തു അവിടെവരെ ഒന്നു വരുമോ?" അവൾ ഡാക്ടരോട് യാചിച്ചു.

മഞ്ഞു കട്ടകട്ടയായി വീഴുന്നുണ്ട്. കടുത്ത ഒരു തണുപ്പ് കാററടിച്ച് പരക്കുകയും ചെയ്യുന്നു. ഡാക്ടർ ക്ഷീണിച്ചുറങ്ങാൻ കിടന്നതാണ്. അദ്ദേഹം അവളോട് ഒഴികഴിവു പറഞ്ഞുനോക്കി. ഫലമുണ്ടായില്ല. ആ കുട്ടിയുടെ സ്വരംതന്നെ മനുഷ്യഹൃദയത്തെ അലിയിക്കുന്നതായിരുന്നു. അദ്ദേഹം അവളുടെകൂടെ പുറപ്പെട്ടു.

കുട്ടിയുടെ മാതാവ് ഉഗ്രമായ ന്യുമോണിയാ പിടിപെട്ടു കിടപ്പിലായിരുന്നു. ഡാക്ടർ രോഗശമനത്തിനു വേണ്ടതെല്ലാം ചെയ്തു. ഒടുവിൽ തിരിച്ചുപോരുമ്പോൾ മകളുടെ ശേഷിയേയും സ്നേഹത്തേയുംപററി അദ്ദേഹം മാതാവിനെ അഭിനന്ദിച്ചു. ഉടൻ രോഗിണി ചോദിക്കയാണ്:—"ഏതു മകൾ?"

ഡാക്ടർ:—"നിങ്ങളുടെ കൊച്ചുമകളല്ലേ എന്നെ ഇവിടെ കൂട്ടിക്കൊണ്ടുവന്നതു്?"

രോഗിണി:—"അവൾ മരിച്ചിട്ട് ഒരു മാസമായി. അതാ, അവിടെയിരിക്കുന്നതു് അവളുടെ കൊച്ചുചെരിപ്പാണ്!"

ഡാക്ടർ മിച്ചൽ അതെടുത്തു പരിശോധിച്ചു്, അത്ഭുതപ്പെടുകമാത്രം ചെയ്തു.

*　　*　　*

Irene Kuhn എന്ന സ്ത്രീ തന്റെ ഒരനുഭവം ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:—

"ഷിക്കാഗോയിലെ ഒരു തെരുവിൽക്കൂടി (Michigan Boulevard) നടക്കുമ്പോൾ പെട്ടെന്ന് തെരുവും ആളുകളുമെല്ലാം മറഞ്ഞു. ഒരു സിനിമാരംഗമെന്നപോലെ, ഇരുമ്പുവേലിക്കുള്ളിൽ ഒരു ചെറിയ പുൽത്തകിടി പ്രത്യക്ഷമായി. ഒരു വശത്ത് മൂന്നു ചെറുമരങ്ങൾ തളിർവീശി നില്ക്കുന്നു. അങ്ങകലെ, അപ്പുറത്തായി ഫാക്ടറി കുഴലുകളിൽനിന്ന് ഇരുണ്ടപുക ഉരുളുകളായി ഉയരുന്നു. ആ മരങ്ങളുടെ സമീപം കറുത്ത തുണികൊണ്ടുള്ള വേഷത്തിൽ ചില സ്ത്രീപുരുഷന്മാർ നിൽപ്പുണ്ട്. തകടിക്ക് സമീപമുള്ള റോഡിൽ ഒരു കാർ വന്നുനിൽക്കുകയും അതിൽനിന്ന് അതേവേഷത്തിൽ ഒരു സ്ത്രീയും രണ്ടു പുരുഷന്മാരും ഇറങ്ങുകയും

ചെയ്തു. ആ സ്ത്രീ ഞാനായിരുന്നു. പുരുഷന്മാർ പതുക്കെ എന്നെ നടത്തി മററുള്ളവരുടെ അടുത്തെത്തിച്ചു. അവിടെ രണ്ടടി താഴ്ചയുള്ള ഒരു കുഴിയിലേക്ക് അവർ അനന്തമററ ഭാവാകുലതയോടെ ഒരു പെട്ടി താഴ്ത്തിവയ്ക്കുന്നു. ഞാൻ അവിടെ എന്തു ചെയ്യുയായിരുന്നു? എന്റെ ഭർത്താവിന്റെ കുടുംബാംഗങ്ങളെ ഞാൻ കണ്ടറിഞ്ഞു. അവർ ബാഷ്പാകുലരാണ്. അദ്ദേഹംമാത്രമില്ല. ആ പെട്ടിയിലെന്താണെന്ന് ഉടൻ എനിക്ക് മനസ്സിലായി.

"അല്പം കഴിഞ്ഞപ്പോൾ ഈ ദൃശ്യം പെട്ടെന്നു മാറി പഴയ തെരുവും ആളുകളുമെല്ലാം വീണ്ടും പ്രത്യക്ഷമായി. അതുവരെ കണ്ടതെല്ലാം വെറും സ്വപ്നമോ, മായയോ, മതിഭ്രാന്തിയോ ആയിരിക്കണം. ഭർത്താവുമായുള്ള വിരഹത്താൽ ഏകാകിനിയായിരുന്ന എനിക്ക് അങ്ങനെയൊക്കെ ഒരു ഭ്രമം തോന്നിയതായിരിക്കണം.

"പക്ഷേ അതിനടുത്ത ഫെബ്രുവരിയിൽ ചൈനയിൽനിന്ന് എനിക്ക് അറിവുകിട്ടി, അദ്ദേഹം മരിച്ചെന്നും, ഭൗതികാവശിഷ്ടങ്ങൾ ഷിക്കാഗോയിലേയ്ക്ക് അയച്ചിരിക്കുന്നു എന്നും.

"മേ 30-ാംതീയതി ഭർതൃസഹോദരന്മാരുമൊത്ത് ഞാൻ ഒരു കാറിൽ കയറി, അതിനു മുൻപൊരിക്കലും കണ്ടിട്ടില്ലാത്ത റോസ്ഹിൽ സിമിത്തേരിയിൽ ചെന്നു. അവർ രണ്ടുപേരും കാറിൽനിന്നിറങ്ങി നിന്നു. ഒരു നിമിഷനേരത്തേയ്ക്ക് എനിക്ക് തലപൊക്കിനോക്കാൻ കഴിഞ്ഞില്ല. ഒടുവിൽ ഞാൻ നോക്കി. ആ വസന്തതുണാവൃതമായ തകടി; ഇരുമ്പുവേലി; തളിർ വീശിയ ചെറുമരങ്ങൾ, പോരേ! അല്ല, ആ കുഴിയും അവിടെയുണ്ട്—"

* * *

മേൽപ്പറഞ്ഞ സംഭവങ്ങൾ രണ്ടു ജാതിയിൽപ്പെട്ടവതന്നെ. ഒന്നിൽ പരേതയായ ഒരു പെൺകുട്ടി ജീവിച്ചിരിക്കുന്ന ഡാക്ടരുടെ മുൻപിൽ വരുന്നു. മററതിൽ ഭാവി ദൃശ്യം കുറെമാസം മുൻപ് (ഡിസംബറിൽ) തന്നെ അതേപടി കാണുന്നു. ഇനി പറയാൻ പോകുന്നതു് ഇതിലൊക്കെ വിസ്മയാവഹമായ ഒരു സംഭവമാണ്. അതിൽ 1789-ലെ രംഗങ്ങൾ 1901-ൽ ആവർത്തിക്കുകയാണു ചെയ്യുന്നതു്.

സ്ഥലം, ഫ്രാൻസിലെ വെഴ്സായ് നഗരമാണ്. രണ്ടു് ഇംഗ്ലീഷ് വനിതകൾ ആ നഗരത്തിലെ ട്രയാനൺ ഗ്രൗണ്ടിൽ ഉലാത്തിക്കൊണ്ടിരിക്കുന്നു. പെട്ടെന്ന് ആ രംഗം മുഴുവൻ ചലച്ചിത്രത്തിലെന്നപോലെ മറയുന്നു. പകരം ഒരു കാട്, കാട്ടാറ്, അതിന്മീതേ ഒരു പഴയ നാടൻപാലം എന്നിവ കാണുന്നു. മിസ് മോബർളി, മിസ് ജൂർഡെയിൻ,എന്നിങ്ങനെ പേരുള്ള ആ ഇംഗ്ലീഷ് വനിതകൾ പാലത്തിൽ കയറുന്നു. ഒരു കിയോസ്കിനു സമീപം ഒരു മനുഷ്യൻ ഇരിപ്പുണ്ട്. കാട്, കാട്ടാറ്, പാലം, കിയോസ്ക് എന്നിവയൊന്നും 1901-ൽ ഉള്ളവയല്ല.

അല്പം അകലെ പഴയ ഒരു കൊട്ടാരം നിൽപ്പുണ്ട്. അതിൽനിന്ന് വെളിയിൽ വരാനുള്ള വഴി അടഞ്ഞിട്ട് സംവത്സരങ്ങൾ നൂറു കഴിഞ്ഞിരിക്കുന്നു. പക്ഷേ ഇവർ നോക്കുമ്പോൾ 1789-ലെ വേഷത്തിൽ ഒരു ഭടൻ തുറന്ന വഴിയിൽക്കൂടി ഇറങ്ങി വരികയും അവരെ വിളിക്കയും ചെയ്യുന്നു. ഈ വിചിത്രമായ അനുഭവം അവരിൽ ഒരു ഉൾക്കമ്പം ജനിപ്പിച്ചു. അതു് ഏതെന്നും, എന്തെന്നും വർണ്ണിക്കാൻ അവർക്കു കഴിവില്ല.

എങ്കിലും അവർ പിന്നെയും ട്രയാനൺ

ഗ്രൗണ്ടിൽ പോയി അന്വേഷണം നടത്തി. മേൽ കണ്ടതൊന്നും അവിടെയില്ല എന്ന് അവക്ക് നിശ്ചയം വന്നു. പക്ഷേ ആ കാഴ്ചയിൽ ഒരു വിശേഷമുണ്ടായിരുന്നു. മിസ് മോബർളി ഒരു സ്ത്രീയെ കണ്ടിരുന്നു. മിസ് ജൂർഡെയിൻ കണ്ടുമില്ല. വേനൽക്കാലത്തെ ലഘുവസ്ത്രങ്ങൾ. കഴുത്തിനു പിന്നിൽ അവ ഒരു കൈലേസുപോലെ വെട്ടിത്തയ്ച്ചിരുന്നു. അതിന്റെ ചുററിനും കസവുരേഖ പിടിപ്പിച്ചിട്ടുമുണ്ടായിരുന്നു. ഈ ആളിനേപ്പററി മിസ് മോബർളി നൾകിയ മററു വിവരങ്ങൾവച്ചുകൊണ്ട് പിന്നീട് അന്വേഷണങ്ങൾ നടത്തിയപ്പോൾ അതു് മേരി അൻറോറായിനാ എന്ന ഫ്രഞ്ചു മഹാറാണിയായിരിക്കണമെന്ന് മനസ്സിലായി.

പിന്നെയും ഒന്നുരണ്ടുതവണകൂടി ആ സ്ത്രീകൾക്ക് അതേ അനുഭവംതന്നെ ഉണ്ടായി. മൂന്നാമത്തെ തവണ ആ ദൃശ്യം മറഞ്ഞതു് ആകെ ഒന്നു വിറച്ചിട്ടായിരുന്നാത്രേ-ഒരു കർട്ടൻ വിറപ്പിച്ചാലെങ്ങനെയോ അതുപോലെ. അപ്പോൾ കെട്ടിടങ്ങൾ, ആകാശം, മരങ്ങൾ എന്നിവയെല്ലാം വിറയ്ക്കുന്നതായും, ഒടുവിൽ പെട്ടെന്നു മാഞ്ഞുപോകുന്നതായും കാണാമായിരുന്നു.

1914-ൽ വേറെ മൂന്നുപേർ മിസ് മോബർളിയേയും, മിസ് ജൂർഡെയിനെയും കണ്ടു. - അവർക്കും ഇതേ അനുഭവങ്ങൾ തന്നെയാണു പറയാനുണ്ടായിരുന്നതു്. എന്നാൽ ആ ദൃശ്യത്തിന്റെ നിലപാടും, ഭാവവുമൊക്കെ അസാധാരണമാണെന്ന് അവർക്ക് തോന്നിയിരുന്നു. അതിനാൽ അവർ സ്ഥലം വിടുകയാണു ചെയ്തതു്.

ഇത്തരം അനുഭവങ്ങൾക്ക് പല സമാധാനങ്ങളും പറയാനുണ്ടാവും. അവയിൽ ഏതാണ് ശരിയെന്ന് പാശ്ചാത്യശാസ്ത്രജ്ഞന്മാർക്ക് നല്ല നിശ്ചയം വന്നിട്ടില്ലെന്നാണു കാണുന്നതു്. കാലമില്ലെന്നും, ഭൂതവും, ഭാവിയും വെറും തോന്നലാണെന്നും ഒരു കൂട്ടർ പറയുന്നു. സ്വപ്നത്തിൽ ഭൂതഭാവികൾ ഒന്നായി ഒരു വർത്തമാനമായി പരിണമിക്കുന്നുണ്ടു്. ചിലപ്പോൾ ഭൂതവും, മററു ചിലപ്പോൾ ഭാവിയുമായിരിക്കും, സ്വപ്നത്തിൽ കാണുന്നതെന്നും വരാം. മേൽപ്പറഞ്ഞ ഷിക്കാഗോസംഭവത്തിൽ ഭാവിയാണു കണ്ടതെങ്കിൽ വെഴ്സായ് സംഭവത്തിൽ ഭൂതം കണ്ടു എന്നൊരു വ്യത്യാസമേയുള്ളു. അതങ്ങനെ.

ഒരാളിന്റെ മനസ്സിലെ ആശയം മറെറാരാളിന്റെ മനസ്സിൽ പ്രതിബിംബിക്കുക. ഇതു് "ടെലിപ്പതി" അഥവാ മനഃപ്രാപണം എന്ന പേരിൽ ഇന്നു് ധാരാളം അംഗീകരിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ആശയത്തിന്റെ പ്രാബല്യമനുസരിച്ച് അതിനു കാലാന്തരത്തിലും പ്രവർത്തമാനമാകാൻ കഴിയുമെന്നു സമ്മതിക്കുന്നെങ്കിൽ, വേഴ്സായ് സംഭവത്തിൽ അത്ഭുതത്തിനവകാശമില്ല. എന്തെന്നാൽ മേരി അൻറോറായിനായുടെ പ്രബലമനോഭാവങ്ങൾ ഉടൽ പൂണ്ടിരുന്നതുപോലെ മിസ് മോബർളി, മിസ് ജൂർഡെയിൻ മുതലായവരുടെ മനസ്സിൽ പ്രതിബിംബിച്ച് ബാഹ്യദൃശ്യമായി പരിണമിച്ചതാണെന്ന് അതുകൊണ്ട് മനസ്സിലാക്കാം. കാലം നമ്മുടെ വിചാരങ്ങളെ നശിപ്പിക്കുന്നില്ല. അവയുടെ ചിത്രങ്ങൾ അന്തരിക്ഷത്തിൽ അവശേഷിക്കുന്നുണ്ടെന്നാണ് ചിലരുടെ അഭിപ്രായം. ഭൂതകാലസംഭവങ്ങളുടെ ഫോട്ടോ എടുക്കുവാൻ കഴിയുമെന്ന് ഈയിടെ പ്രസ്താവിക്കപ്പെട്ടിട്ടുണ്ടു്. പണ്ടു് ജീവിച്ചിരുന്നവർ ചെയ്ത സംഭാഷണങ്ങൾ അന്തരിക്ഷത്തിൽ നിന്നു് ഗ്രാമഫോൺ പ്ലേററുകളിൽ ആവാഹിക്കാൻ സാധിക്കുമെന്നു പ്രസ്താവിക്കപ്പെട്ടതു്

ആറേഴുവർഷം മുൻപാണ്. ഇതുവരെ അതൊന്നും സാധിച്ചിട്ടില്ലെന്നുള്ളതു ശരിതന്നെ. പക്ഷെ സാധിക്കയില്ലെന്നു വിചാരിക്കാൻ വിശേഷിച്ചു കാരണമൊന്നുമില്ല.

കാലത്തിന്ന് സത്തയില്ലെന്നുള്ള വാദം മേൽ കാണിച്ച പ്രസ്താവനകൾക്ക് ഉപോൽബലകമാണ്. എന്തെന്നാൽ കാലമില്ലെങ്കിൽ ഭൂതഭാവികളുടെ പ്രസംഗംതന്നെ അസ്ഥാനത്തായിത്തീരും. അപ്പോൾ അനുഭവങ്ങളെല്ലാം സത്യമാണെന്നും, അതാണ് 18-ാംനൂററാണ്ടിലെ അനുഭവങ്ങൾ 20-ാം നൂററാണ്ടിൽ ആവർത്തിച്ചതെന്നും പറയേണ്ടിവരുന്നതാണ്. 1913-ൽ മിസിസ്സ് വൈററ് എന്ന സ്ത്രീ പഴയ ഏഥൻസിലെ സോക്രട്ടീസും, ശിഷ്യന്മാരുമടങ്ങിയ സദസ്സ് പ്രത്യക്ഷമാക്കിയ കഥ ഏറെക്കുറെ പ്രസിദ്ധമായിട്ടുണ്ട്.

അതെല്ലാം എങ്ങനെയുമിരിക്കട്ടെ. മേരി അൻറോയിനാ ചരിത്രപ്രസിദ്ധമായ ഫ്റെഞ്ചു മഹാവിപ്ലവത്തിൽ തലപോയ അന്നത്തെ മഹാറാണിയായിരുന്നു. അവരുടെ ആശയചിത്രങ്ങൾ അന്തരീക്ഷത്തിൽ ശേഷിക്കുന്നതായി തോന്നിയപ്പോൾ മറെറാരു കഥ ഓർമ്മവന്നു. അതിങ്ങനെയാണ്.

ഹരിശ്ചന്ദ്രവംശജനായ ലവണമഹാരാജാവ് സിംഹാസനത്തിൽ മന്ത്രമണ്ഡപത്തിൽ ഇരിക്കുന്നു. ഒരു ഐന്ദ്രജാലികൻ പെട്ടെന്നു അവിടെ കയറിവന്ന് തൻെറ പിഞ്ഛികാചാലനത്താൽ ആകെ ഒരു വിഭ്രമം ജനിപ്പിക്കുന്നു. അപ്പോഴേയ്ക്കു് ഒരു സാമന്തൻ ഉച്ചൈശ്രവസ്സിനെപ്പോലെ ഒരു കുതിരയെ ലവണനു കാഴ്ചവച്ചു. രാജാവ് കുതിരപ്പുറമേറി കാട്ടിൽ വേട്ടയ്ക്കു് പുറപ്പെട്ടു. പക്ഷെ കുതിര അദ്ദേഹത്തേയും കൊണ്ടു് തോന്നിയ വഴിയ്ക്കാണ് പോയതു്. വളരെ വഴി കടന്നുകഴിഞ്ഞപ്പോൾ രാജാവും കുതിരയും ക്ഷീണിച്ചു. അതിനാൽ രാജാവ് കുതിരയിൽ നിന്നിറങ്ങി വിശ്രമിക്കാനിരുന്നു. തിരിഞ്ഞുനോക്കിയപ്പോഴേയ്ക്കു് കുതിര ഓടി അങ്ങകലെയായിക്കഴിഞ്ഞിരുന്നു. രാജാവ് വിശപ്പുകൊണ്ടു് ആർത്തനായി വഴിയറിയാതെ എങ്ങോട്ടെങ്കിലങ്ങോട്ടെന്ന മട്ടിൽ നടന്നു. അങ്ങനെ അലയുമ്പോൾ കരിമരുതാപോലൊരു പറയപ്പെണ്ണ് പാത്രത്തിൽ ചോറുമായി പോകുന്നതുകണ്ടു. രാജാവിനു സമാധാനമായി. അദ്ദേഹം അവളുടെ അടുക്കൽചെന്ന് അല്പം ചോറുചോദിച്ചു. അവളാകട്ടെ, തിരിഞ്ഞുനോക്കുകപോലും ചെയ്തില്ല. രാജാവ് അവളുടെ പിന്നാലെ പററിക്കൂടി പിന്നെയും യാചിച്ചു. ഒടുവിൽ അവൾ ചോറുകൊടുക്കാമെന്ന് സമ്മതിച്ചെങ്കിലും അതിനുവേണ്ടി രാജാവ് തന്നെ വിവാഹം ചെയ്യണമെന്നായി. ഗതികെട്ട രാജാവ് അക്കാര്യം ഏൽക്കുകതന്നെ ചെയ്തു. പറയപ്പെണ്ണു ചോറും കൊടുത്തു രാജാവിനെയുംകൊണ്ടു് പായക്കുടിയിലെത്തി. അവിടെ കരിക്കട്ടയിൽ വാർത്തകുട്ടികൾ ചോരതോരാത്ത മാംസം തിന്നുന്നു; കയറിൽ കുടൽമാലകൾ തൂക്കിയിട്ടിരിക്കുന്നു; അവയിലെങ്ങും അരണ്ടുമുരണ്ടു് ഈച്ചപ്പററങ്ങൾ കട്ടകട്ടയായിപ്പാറിയിരിക്കുന്നു; പശു, കാള, പോത്തു്, മുതലായ ജന്തുക്കളുടെ ദുർഗ്ഗന്ധമയങ്ങളായ പച്ചത്തോലുകൾ കാററിൽ കിടന്നാടുന്നു. തറയെല്ലാം ചോര വട്ടുകെട്ടിക്കിടക്കുന്നു. ഇമ്മാതിരി ഒരു രംഗം രാജാവ് കാണുന്നതു് ആദ്യമായിട്ടാണ്. അദ്ദേഹം അന്ധാളിച്ചു കണ്ണുപൊത്തി നിൽക്കുന്നതിനിടയിൽ ധർമ്മദാരങ്ങൾ പറയുകയാണ്:- "അച്ഛാ, ഇതാ ഇദ്ദേഹം എൻെറ ഭർത്താവാണ്" അവളുടെ അച്ഛൻ തൻെറ ചെമ്പല്ലിരുവരിയും പുറത്തുകാട്ടി മനം കുളിർക്കെ ഒന്നു ചിരിച്ചു. അപ്പോഴേയ്ക്കു് വെളിയിലെ ചി

രിയെന്തെന്നറിയാനായി, ചെമ്പോലപോലുള്ള വട്ടക്കണ്ണുകൾ തുറിച്ചു്, തലയ്ക്കുചുറവും ചെമ്പൻമുടി പാറിച്ചുകൊണ്ടു മറൊരു ബീഭത്സസത്വം കുടിലിൽനിന്നു് വെളിയിലേയ്ക്കുവന്നു. അതാണു് രാജാവിന്റെ അമ്മായിയമ്മ. വിവരമറിഞ്ഞു് അവളും സന്തോഷിച്ചു.

അങ്ങനെ രാജാവു് പുതിയ ജീവിതം നയിക്കുന്നതിനിടയിൽ കുട്ടികൾ രണ്ടുമൂന്നുണ്ടായി. താമസിയാതെ ആ പ്രദേശം ക്ഷാമം കൊണ്ടു് നശിച്ചു. ജനങ്ങൾ ചത്തൊടുങ്ങി. ശേഷിച്ചവർ കുഞ്ഞും കുട്ടിയും, കെട്ടും പെട്ടിയുമായി നാലുവഴിയ്ക്കും നാടുവിട്ടു. രാജാവും നിവൃത്തിയില്ലാതെ കളത്രപുത്രാദികളുമായി യാത്രതിരിച്ചു. കുറെ ദിവസത്തേയ്ക്കു് അവർ ക്ഷീണിച്ചും കുഴഞ്ഞും യാത്രതുടർന്നു. ഒടുവിൽ പിന്നെയും വഴിയേറെക്കിടക്കെ കയ്യിലുള്ള വകയെല്ലാം നിശ്ശേഷം ഒടുങ്ങി. കുട്ടികൾ വിശന്നുപൊരിഞ്ഞു. ഒരു ദിവസം രാവിലെ ഇളയകുട്ടി ഉണർന്നുകരഞ്ഞു:– "അച്ഛാ, എനിക്കു വിശപ്പു സഹിക്കാൻ വയ്യ. ഞാനിപ്പോൾ ചാകും. അച്ഛൻ കുറച്ചു ചോറും ഇറച്ചിയും കൊണ്ടുവന്നു തരുമോ?" അവന്റെ കണ്ണിൽനിന്നു കുടുകുടെ കണ്ണീർ ചാടി. രാജാവിന്റെ ഹൃദയം പിളർന്നു. ആ ഓമനക്കുഞ്ഞിന്റെ കരച്ചിൽ കണ്ടിരിക്കുന്നതെങ്ങനെ? ഒരു ചിത കൂട്ടി അതിൽ ദഹിച്ചുകളയാമെന്നു അദ്ദേഹം കരുതി. ചിത കൂട്ടുകയും, അതിൽ തീകൊളുത്തുകയും ചെയ്തു. തീ ആളിക്കത്തി. ചടചടെ ചില ശബ്ദങ്ങൾ അതിൽനിന്നു പുറപ്പെട്ടു. പെട്ടെന്നു രാജാവു് ഞെട്ടിയുണർന്നു. അപ്പോൾ അതുവരെ കണ്ടതൊന്നുമില്ല! പഴയ മന്ത്രമണ്ഡപം. അതിൽ ചുററിനുമായി മന്ത്രിമാർ പഴയപടി ഇരിപ്പുണ്ടു്. താൻ അവരുടെകൂടെ സിംഹാസനത്തിലും!

ഈ കഥ വസിഷ്ഠൻ ശ്രീരാമനോടു് പറഞ്ഞതാണു്. പക്ഷേ അതവിടെ അവസാനിക്കുന്നില്ല. ഐന്ദ്രജാലികനാൽ വഞ്ചിതനായി ഭ്രമിച്ച ലവണരാജൻ പിറേറന്നു് വിന്ധ്യപർവ്വതത്തിലേയ്ക്കു പോയി. ഒരു പക്ഷേ താൻ തലേന്നാളത്തെ അനുഭവത്തിൽ കണ്ട ഗിരികാനനാദികൾ അവിടെ ഉണ്ടായിരിക്കാമെന്നു് അദ്ദേഹം കരുതി. പർവ്വതത്തെ സമീപിച്ചപ്പോൾ, എന്തു പറയാം, തന്റെ മനസ്സിൽ കണ്ടതും, സഞ്ചരിച്ചതും, ജീവിച്ചതുമായ പ്രദേശം അതേപടി അതാ, അവിടെ കാണുന്നു! താൻ ഏതു ലോകത്തിലാണു് നിൽക്കുന്നതെന്നു് അദ്ദേഹം അമ്പരന്നുപോയി. പക്ഷേ ഇപ്പോൾ അവിടെ പലരും ബന്ധുനാശത്തെപ്പററി ദുഃഖിച്ചുകൊണ്ടിരിക്കുന്നു. അക്കൂട്ടത്തിൽ ഒരു വൃദ്ധയുടെ നിലവിളി രാജാവു് പ്രത്യേകം ശ്രദ്ധിച്ചു. അവൾ പറഞ്ഞുകരഞ്ഞതെല്ലാം തലേന്നു് താൻ വിവാഹംചെയ്തു്, സഹവസിച്ചു്, ഒടുവിൽ കൊണ്ടുപുറപ്പെട്ട പറയപ്പെൺകുട്ടിയുടേയും, അവളുടെ ഭർത്താവായ രാജാവിന്റേയും കഥകളായിരുന്നു! എന്തൊരു മായ! രാജാവു് ഒരു ലക്ഷമില്ലാതെ നിന്നു കറങ്ങി.

ഇത്രയും കേട്ടപ്പോൾ, ലവണരാജന്റെ സ്വപ്നപ്രായമായ അനുഭവം സത്യമായി ഭവിച്ചതെങ്ങനെയെന്നു ശ്രീരാമൻ ചോദിച്ചു. വസിഷ്ഠന്റെ മറുപടി ഇങ്ങനെയായിരുന്നു:

"എത്ര അസംഗതമായ കാര്യവും പ്രദർശിപ്പിക്കാൻ അവിദ്യയ്ക്കു കഴിയും. മനസ്സിന്റെ വാസനാബന്ധം നിമിത്തം വ്യവഹാരങ്ങൾ താനേതന്നെ പര

# സ്വാതന്ത്ര്യപ്രശ്നം

## 'പ്ളേറ്റോ'വും 'അരിസ്റ്റോട്ടി'ലും

വി. കെ. നന്ദൻമേനോൻ

സ്വാതന്ത്ര്യം, അഥവാ വ്യവസ്ഥിതിയും ആത്മതന്ത്രതയും തമ്മിലുള്ള ബന്ധം, സമുദായത്തെ സംബന്ധിച്ച അതിപ്രധാനങ്ങളായ പ്രശ്നങ്ങളിൽ ഒന്നാകുന്നു. അതു് അതിപ്രാചീനമെന്നപോലെതന്നെ സാർവ്വലൗകികവുമാണു്. ആത്മതന്ത്രതയുടെ ചരിത്രം യഥാർത്ഥത്തിൽ, ഉപയോഗപ്രദമായ സകല ചരിത്രത്തിൻ്റെയും സാരസർവ്വസ്വം അടങ്ങിയതായിരിക്കുമെന്നാണു് ആക്ടൺപ്രഭു (Lord Acton) വിൻ്റെ അഭിപ്രായം. ആക്ടൺപ്രഭു ഒരിക്കൽ രാത്രി വളരെ വൈകിയതിനുശേഷം 'കാന്നെസി'ലുള്ള (Cannes) അദ്ദേഹത്തിൻ്റെ വായനമുറിയിൽവെച്ചു്, ആത്മതന്ത്രതയുടെ അത്തരത്തിലുള്ള ഒരു ചരിത്രം എങ്ങനെയാണു് എഴുതാവുന്നതെന്നും, ഏതുവിധത്തിലാണു് അതു് സകല ചരിത്രത്തിൻ്റെയും കേന്ദ്രസൂത്രമാക്കാവുന്നതെന്നും തന്നോടു വിവരിച്ചിട്ടുള്ളതായി ബ്രൈസ്പ്രഭു (Lord Bryce) പ്രതിപാദിച്ചിട്ടുണ്ടു്. അദ്ദേഹം ഏഴോ എട്ടോ മിനിട്ടു സമയം മാത്രമേ സംസാരിച്ചുള്ളു എന്നാണു് ബ്രൈസ് പറയുന്നതു്. എന്നാൽ, അവ്യക്തവും അന്ധകാരാവൃതവുമായ ചരിത്രാതീതച്ഛായാസീമകളിൽനിന്നും, വൃന്നതരമെങ്കിലും വിച്ഛിന്നവും ക്രമരഹിതവുമായ ആധുനികകാലഘട്ടത്തിൻ്റെ പ്രകാശത്തിലേക്കുള്ള മാനവപുരോഗതിയുടെ സുദീർഘവക്രമായ മാർഗ്ഗത്തെ, അന്തരീക്ഷത്തിൽ ഉയർന്നോങ്ങുന്ന ഒരു ഗിരിതലത്തിൽ നിന്നുകൊണ്ടു്, തൻ്റെ പിന്നിൽ നോക്കിക്കാണുന്നവനെന്നു തോന്നുമാറു്, ആവേശഭരിതനെന്നവണ്ണമായിരുന്നു അദ്ദേഹം സംസാരിച്ചതു്. അദ്ദേഹത്തിൻ്റെ വാഗ്ധാടി സമുജ്ജ്വലമായിരുന്നു; എന്നാൽ ഒരു കാലത്തു് സൃഷ്ടിക്കുകയും മറ്റൊരിക്കൽ നശിപ്പിക്കുകയും, എല്ലായ്പോഴും രൂപാന്തരപ്പെടുത്തുകയും, സ്ഥാപനങ്ങളെ രൂപവൽക്കരിക്കുകയും പുനാരൂപവൽകരിക്കുകയും, നിരന്തരം മാറിക്കൊണ്ടിരിക്കുന്ന വീര്യഭാവങ്ങളെ മനുഷ്യശക്തിക്കു പ്രദാനം ചെയ്യുകയും ചെയ്യുന്ന സന്മാർഗ്ഗികപ്രചോദനങ്ങളുടെ എക്കാലങ്ങളിലുമുള്ള പ്രവർത്തനത്തിൻ്റെയും, സമസ്തസംഭവങ്ങളുടെയും ഉള്ളുകണ്ട അദ്ദേഹത്തിൻ്റെ തുളച്ചുകയറുന്ന വിചക്ഷണവീക്ഷണമായിരുന്നു വാഗ്ധാടിയെക്കാൾ മഹത്തരമായിരുന്നതു്. ചരിത്രത്തിൻ്റെ പ്രകൃതിദൃശ്യമാകെത്തന്നെ സൂര്യപ്രഭാപതനത്തിൽ പെട്ടെന്നു പ്രകാശിച്ചതുപോലെ തോന്നി.' എന്നിങ്ങനെയാണു് ആ പ്രതിപാദനം അവസാനിക്കുന്നതു്. ഏതാദൃശമായ ഒരു പ്രഭാഷണം മറ്റൊരുമുഖത്തിൽനിന്നും താൻ അതുവരെ കേട്ടിട്ടില്ലെന്നും അതുപോലൊന്നു് പിന്നീടു് കേൾക്കാനിട

---

സ്സരം യോജിച്ചുകൊള്ളും. ഐന്ദ്രജാലികൻ്റെ മായയാൽ വികസിച്ച അവിദ്യ പിറേറന്നു രാജാവു് കാട്ടിൽ പോയപ്പോഴും വികസിച്ചിരുന്നു. രാജാവിൻ്റെ മനസ്സിൽ ഉൽഭവിച്ച സ്വപ്നവിഭ്രമം അതേസമയം കാട്ടാളപ്പരിഷയിലും കടന്നുകൂടി. ലവണൻ്റെ പ്രതിഭ അവരിലും, അവരുടെ പ്രതിഭ അദ്ദേഹത്തിലും സംക്രമിച്ചു. അങ്ങനെ അവരുടെയെല്ലാം തോന്നലുകൾ ഏകരൂപത്തിലുമായി."

യായിട്ടില്ലെന്നും 'ബ്രൈസ്' പറയുന്നു. അദ്ദേഹത്തിന്റെ ലേഖനത്തിൽനിന്നും ആ ഭാഗം മുഴുവനുംതന്നെ ഞാൻ ഉദ്ധരിച്ചിട്ടുണ്ടു്; എന്തെന്നാൽ എന്റെ ദൃഷ്ട്യാ അതു് സമുജ്ജ്വലമായതുകൊണ്ടു മാത്രമല്ല, എന്നാൽ ഒരു പ്രശ്നത്തിന്റെ ചരിത്രപരമായ പ്രാധാന്യത്തെ, സമുന്നതചരിത്രകാരനും ഉൽകൃഷ്ടചിന്തകനുമായ ഒരു മഹാൻ ഏതു വിധത്തിൽ പരിഗണിക്കുന്നു എന്നു് അതു വ്യക്തമാക്കുകകൂടി ചെയ്യുന്നതുകൊണ്ടാണു്. ഇതുപോലെ, ആധുനികകാലത്തുതന്നെ 'ക്രോച്ചെ' (Croce) എന്ന ഇററാലിയൻതത്ത്വശാസ്ത്രജ്ഞധുരീണൻ, ചരിത്രത്തെ, ആത്മതന്ത്രതയുടെ ചരിതമായി വിശദീകരിക്കാമെന്നു് വിശ്വസിച്ചിരുന്നു. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിലൊന്നിനു് ഏതാണ്ടിതുതന്നെയാണു് പേരുകൊടുത്തിരിക്കുന്നതും. ഈ പ്രഭാഷണപരമ്പരയിൽ, ഏതായാലും, എന്റെ വിഷയപരിധി കുറെക്കൂടി പരിമിതമാണു്. പ്രശ്നങ്ങളിൽ പ്രശ്നമായ സ്വാതന്ത്ര്യം അഥവാ ആത്മതന്ത്രത എന്നതിനെപ്പററി 'പ്ലേട്ടോ' (Plato) തുടങ്ങി അടുത്തകാലംവരെ ജീവിച്ചിരുന്ന ചില രാഷ്ട്രീയചിന്തകമഹാരഥന്മാർ ഏതു രീതിയിലാണു് അവബോധിച്ചിരുന്നതെന്നു പരിചിന്തനം ചെയ്യുകയാണു് ഇന്നത്തെ പ്രകൃതത്തിനുള്ള വ്യാപ്തി. എന്റെ ഈ പ്രഥമപ്രഭാഷണത്തിലാകട്ടെ 'പ്ലേട്ടോ'വും 'അരിസ്റ്റോട്ടി'ലും പ്രതിനിധാനം ചെയ്യുന്ന ഗ്രീക്കുചിന്തകന്മാർ ഈ പ്രശ്നത്തെ സമീപിക്കുന്നതെങ്ങനെയെന്നാണു് ഉപപാദിക്കാൻ പോകുന്നതു്.

'രാഷ്ട്രീയചിന്തകന്മാർ' എന്നാണല്ലോ ഞാൻ പറഞ്ഞതു്. അതുകൊണ്ടു് രാജ്യതന്ത്രത്തിലെ അഥവാ രാഷ്ട്രത്തിലെ സ്വാതന്ത്ര്യത്തെ സംബന്ധിച്ച പ്രശ്നം മാത്രമാണു് ഇവിടെ ഉദ്ദേശിച്ചിട്ടുള്ളതെന്നു് വ്യക്തമാണല്ലോ. വാസ്തവത്തിൽ, അതിന്റെ ചരിത്രപരമായ വശങ്ങൾ ഒഴിച്ചു്, ഘടനാപരമായ വശങ്ങളെപ്പററി മാത്രം വിചിന്തനം ചെയ്യുകയാണെങ്കിലും അതു് പല നിലകളിലുള്ള ഒരു പ്രശ്നമാണെന്നു കാണാം. മനുഷ്യന്റെ മനസ്സു്, ചിന്ത, ആത്മാവു് എന്നിവയ്ക്കുള്ള ഒരുതരം സ്വാതന്ത്ര്യമുണ്ടു്. പിന്നെ, ചെറുകുടുംബമോ വിനോദസംഘമോ പോലെയുള്ള ചെറുസംഘടനയിൽപോലും കാണുന്ന വ്യവസ്ഥിതിയ്ക്കും സ്വാതന്ത്ര്യത്തിനും തമ്മിലുള്ള ബന്ധം. അടുത്തതായി, ചെറുസംഘങ്ങൾതൊട്ടു് സമഷ്ടിയായ മാനവസമുദായംവരെ ക്രമപ്രവൃദ്ധങ്ങളായ വിവിധസംഘടനകളിലും കാണപ്പെടുന്ന ഇതേ പ്രശ്നം. ബഹുത്വവാദികൾ ഊന്നിപ്പറയുംപോലെ, ഈ സംഘടനകളിൽ ഒന്നുമാത്രമാണു് രാഷ്ട്രം. എന്നാൽ അതു സുതരാം പ്രധാനമാകയാൽ, 'മഹാനായ' 'ബെക്ക്' (Burke) പറയും, "വ്യക്തികളും രാഷ്ട്രവും തമ്മിലുള്ള ബന്ധം, മററു സംഘടനകളും രാഷ്ട്രവും തമ്മിലുള്ള ബന്ധം,—ഇവ രണ്ടിന്റെയും മേൽ രാഷ്ട്രത്തിനുള്ള ന്യായമായ നിയന്ത്രണത്തിന്റെ വ്യാപ്തിയും പരിമിതിയും—ഇതാണു് ഏതതു് പ്രശ്നത്തിന്റെ ഏററവും പ്രധാനമായ വശം, അഥവാ അതിപ്രധാനങ്ങളായ വശങ്ങളിലൊന്നു്" എന്നു്.

'പ്ലേട്ടോ'വും 'അരിസ്റ്റോട്ടി'ലും പ്രാചീനലോകത്തിലെ ഗ്രീക്കുചിന്തകന്മാർ ആയിരുന്നുവെങ്കിലും, രണ്ടുപേരും എല്ലാ പ്രായോഗികകാര്യങ്ങളിലും ഏതൻസു് നഗരത്തിലെ പൗരന്മാർതന്നെയായിരുന്നാലും, അവരുടെ ചിന്താഗതിയിൽ സമാനങ്ങളായ പല പൂർവ്വധാരണകളുമുണ്ടായിരുന്നാലും ഏതദ്വീക്ഷണകേന്ദ്രത്തിൽനിന്നും അവർ

ആമൂലം വ്യത്യസ്തങ്ങളായ സരണികളാണു സ്വീകരിച്ചിരുന്നതു്. ഞാൻ ആദ്യമായി അവരുടെ ജീവിതപശ്ചാത്തലങ്ങളെ അല്പം വിശദീകരിക്കാം; എങ്കിൽ മാത്രമേ അവരുടെ ആശയങ്ങൾ സുഗ്രഹങ്ങളാകയുള്ളു. ബി. സി. അഞ്ചാം ശതകത്തിന്റെ അന്ത്യത്തോടടുത്താണു് 'പ്ലേറ്റോ' ജനിച്ചതു്; അതായതു് 'പെരിക്ലിയൻ' കാലഘട്ടത്തിന്റെയും 'അത്തീനിയൻ ഡെമോക്രസി'യുടെ സുവർണ്ണദശയുടെയും ഏതാണ്ടവസാനഘട്ടത്തിൽ. തന്റെ യൗവനകാലത്തിൽ ക്ഷണമാത്രം പുനരുജ്ജീവിപ്പിക്കപ്പെട്ട ഒരു 'ഡെമോക്രസി', സ്വന്തം ഗുരുനാഥനായ 'സോക്രട്ടീസി'നെ കൊലചെയ്തതു് അദ്ദേഹം നേരിട്ടു കണ്ടു. ഒരു രാഷ്ട്രശക്തി എന്ന നിലയിൽ 'ഏതൻസി'ന്റെ അധഃപതനംകൂടി കാണുന്നതിനു് അദ്ദേഹം നാലാംശതകത്തിന്റെ പൂർവ്വഭാഗത്തിലും ജീവിച്ചിരുന്നു. എന്നാൽ 'അരിസ്റ്റോട്ടി'ലിന്റെ ജീവിതകാലം മുഴുവൻതന്നെ നാലാംശതകത്തിലാണു്; അദ്ദേഹം 'പ്ലേറ്റോ'വിന്റെ അന്തേവാസിയും ആയിരുന്നു. 'പ്ലേറ്റോ'വിനു് ഒരുകാലത്തും ഒരു വ്യക്തിയും നേടിയിട്ടില്ലാത്ത ഗഹനതരമായ ഊർജ്ജസ്വലതയും ശോഭാബന്ധുരമായ ഭാവനയുമുണ്ടായിരുന്നുവെങ്കിൽ 'അരിസ്റ്റോട്ടി'ലിനു സ്വതന്ത്രചിന്താശക്തിയും ശാസ്ത്രീയമായ മനഃപ്രവണതയുമുണ്ടായിരുന്നു.

ആ സ്ഥിതിക്കു് രണ്ടുപേക്കും 'ഡെമോക്രസി'യെ സമീപത്തുവെച്ചുതന്നെ നോക്കിക്കാണുന്നതിനും പഠിക്കുന്നതിനും കഴിഞ്ഞിരുന്നു. 'ഡെമോക്രസി'യുടെ മൗലികതത്വങ്ങളിലൊന്നായ സ്വാതന്ത്ര്യത്തെപ്പററി അവർ എപ്രകാരമാണു ധരിച്ചിരുന്നതു്? ഇവ രണ്ടിന്റെയും വിദ്വേഷിയായിരുന്ന 'പ്ലേറ്റോ'. അദ്ദേഹത്തിന്റെ ഗുരുഭൂതനായ 'സോക്രട്ടീസി'നെ നിഗ്രഹിച്ചതു് 'ഏതൻസി'ലെ സ്വതന്ത്രജനതയാണെന്നോക്കുമ്പോൾ അതിലൊട്ടു മത്ഭുതത്തിനവകാശമില്ല. എന്നുതന്നെയല്ല, രാജ്യഭരണമെന്നതു് മരപ്പണിയോ, ശില്പവിദ്യയോ, രോഗചികിത്സയോ പോലെതന്നെ ഒരു പ്രത്യേക കലയാണെന്നും, അതുകൊണ്ടു് ഭരണകലയിൽ പരിജ്ഞാനമുള്ളവരുടെ ഹസ്തങ്ങളിലാണു് അതു് അധിഷ്ഠാനം ചെയ്യേണ്ടതെന്നും 'സോക്രട്ടീസ്' എല്ലായ്പോഴും ദൃഢമായി അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഇതിന്റെ അർത്ഥം, ഏററവും നല്ല ഭരണസമ്പ്രദായം 'ഡെമോക്രസി'യോ, അല്ലെങ്കിൽ, ഭരണകലയിൽ ചിരപരിചയം സിദ്ധിച്ചിട്ടുള്ളവരുടെ അഥവാ—അദ്ദേഹത്തിന്റെ ഭാഷയിൽ—തത്വജ്ഞാനികളായ രാജാക്കന്മാരുടെ ഭരണമൊഴിച്ചു്, മറെറതെങ്കിലും ഭരണക്രമമോ അല്ല, എന്നാണല്ലോ. "തത്വജ്ഞാനികൾ രാജാക്കന്മാരാകുകയോ, അല്ലെങ്കിൽ ഇന്നു രാജാക്കന്മാരെന്നും ഭരണാധികാരികളെന്നും വിളിക്കപ്പെടുന്നവർ യഥായോഗ്യം തത്വജ്ഞാനോത്തേജിതരായിത്തീരുകയോ ചെയ്യാതെ—അതായതു് രാഷ്ട്രീയശക്തിയും തത്വജ്ഞാനവും ഒത്തിണങ്ങാതെ—രാഷ്ട്രങ്ങളുടേയോ, അഥവാ എന്റെ വിശ്വാസത്തിൽ, മനുഷ്യവർഗ്ഗത്തിന്റെതന്നേയോ, തിന്മകൾക്കു് അറുതിയുണ്ടാകയില്ല." ഇതേ വാക്കുകളാണു് 'പ്ലേറ്റോ' തന്റെ സുപ്രസിദ്ധമായ 'റിപ്പബ്ളിക്' (Republic) എന്ന ഗ്രന്ഥത്തിൽ പറഞ്ഞിട്ടുള്ളതു്. ആ കൃതി അദ്ദേഹത്തിന്റെ സ്വപ്നലോകത്തിലെ രാഷ്ട്രത്തിന്റെ, അഥവാ അദ്ദേഹംതന്നെ പറയുംപോലെ, സ്വർഗ്ഗത്തിൽ കെട്ടിപ്പടുത്ത ഒരു മാതൃകയുടെ, ആദർശപരമായ ചിത്രീകരണമാണെങ്കിലും, അതു് അദ്ദേഹത്തിന്റെ മൗലികവിശ്വാസങ്ങളെ പ്രസ്പഷ്ടമായി ആവിഷ്കരിക്കുന്നുണ്ടു്. അതിനാൽ അദ്ദേഹം 'പെരിക്ലിയൻ ഡെമോക്രസി'യുടെ സ്വഭാവ

വൈവിധ്യത്തെയും സ്വാതന്ത്ര്യത്തെയും, ഭരണകർമ്മം അനുക്രമമായി ഏതൊരുത്തനും നടത്താമെന്ന സിദ്ധാന്തത്തിലുള്ള അതിൻെറ പ്രവർത്തനഭ്രമണത്തെയും, അതേ കാരണങ്ങളാൽത്തന്നെ വെറുത്തു. 'ഏതൻസി'ലെ കഴുതകൾപോലും 'ഡെമോക്രസി'യുടെ സ്വാതന്ത്ര്യത്തിൽ ദുരഭിമാനംകൊണ്ടിരുന്നതിനാൽ അവ തെരുവീഥികളിൽ മനുഷ്യർക്ക് വഴിമാറിക്കൊടുക്കുകയില്ലെന്ന് 'പ്ലേട്ടോ' വിചാരിച്ചു.

സ്വാതന്ത്ര്യത്തെപ്പററി സുതരാം വ്യത്യസ്തമായ അഭിപ്രായമായിരുന്നു 'അരിസ്റ്റോട്ടി'ലിനുണ്ടായിരുന്നതു്. ഒരു 'ഡെമോക്രസി'യിൽ സ്വാതന്ത്ര്യത്തിന്റെ ആണിക്കല്ലായി അദ്ദേഹം കരുതിയിരുന്ന ഭരണാധിപരുടെയും ഭരണീയരുടെയും പരസ്പരമാററം, 'ഡെമോക്രസി' മിതത്വത്തിൽ നിലകൊള്ളുമെങ്കിൽ, അഥവാ അദ്ദേഹത്തിൻെറ ഭാഷയിൽ, ഒരു സംഘടിതരാഷ്ട്രത്തിൽ, അത്യുത്തമമായ ഒരു കാര്യമാണെന്നാണ് അദ്ദേഹത്തിൻെറ മതം. സ്വാതന്ത്ര്യം സ്വേച്ഛാപ്രവർത്തനാവകാശമായിത്തീരത്തക്കവണ്ണമുള്ള, അതിൻെറ ഏതൊരു തീവ്രപക്ഷത്തെയും, 'അരിസ്റ്റോട്ടിൽ' അപലപിച്ചിരുന്നുവെന്ന് ഇവിടെ പ്രത്യേകം പ്രസ്താവ്യമാണ്. എല്ലാവക്കും തുല്യാധികാരം,—ആനുപാതികസമത്വമല്ല, ഉദാഹരണമായി ധനാഢ്യതയ്ക്ക് ആനുപാതികമായ സമത്വം — നിയന്ത്രണരാഹിത്യം, സാന്മാർഗ്ഗികശിക്ഷണപരിത്യാഗം, സ്വേച്ഛാനുസരണമുള്ള അവ്യവസ്ഥിതജീവിതം എന്നീ അർത്ഥത്തിലുള്ള സ്വാതന്ത്ര്യത്തെയും അദ്ദേഹം സുശക്തമായ് അപലപിച്ചിട്ടുണ്ട്. 'പ്ലേട്ടോ'വിൻെറ നിലയിൽനിന്നും ഇതെത്രമാത്രം പുരോഗമിച്ചിട്ടുണ്ട്? അല്പം പുരോഗമിച്ചിട്ടുണ്ടെന്നാണ് ഞാൻ വിചാരിക്കുന്നതു്. 'പ്ലേട്ടോ' സ്വാതന്ത്ര്യത്തിന് യാതൊരുതരത്തിലും അർത്ഥമോ ആശയമോ കാണുന്നില്ല. 'അരിസ്റ്റോട്ടി'ലാകട്ടെ സ്വാതന്ത്ര്യത്തെ സ്വേച്ഛാപ്രവർത്തനാവകാശത്തിൽനിന്നും വിഭിന്നമായി കാണുകയും അതിൻെറ ബാഹ്യവും ആഭ്യന്തരവുമായ അർത്ഥങ്ങൾ ഗ്രഹിക്കുകയും ചെയ്യുന്നു. എന്നാൽ അതിനപ്പുറം അദ്ദേഹം കടക്കുന്നില്ല. "തനിക്കുവേണ്ടി താൻതന്നെ നിർമ്മിച്ചിരിക്കുന്ന നിയമത്തോടുള്ള വിധേയത്വമാണ് സ്വാതന്ത്ര്യം" എന്നു വിവരിച്ചിട്ടുള്ള 'റൂസ്സോ' (Rousseau) വിനോടൊപ്പമോ, അരിസ്റ്റോട്ടിലിൻെറ കരുതലോടുകൂടിയ മനോഭാവത്തിൽ കാണപ്പെടാത്ത സ്വാതന്ത്ര്യോന്മുഖമായ തീക്ഷ്ണതയുള്ള "മില്ലി" (Mill) നോടൊപ്പമോ അദ്ദേഹം ചെല്ലുന്നില്ല. "മില്ലാ"കട്ടെ പുരോഗതിക്ക് ആത്മതന്ത്രത ആവശ്യമാണെന്നും, നവംനവങ്ങളായ ആശയങ്ങൾക്കും നവീനജീവിതരീതികൾക്കും വ്യക്തിപരമായ ആത്മതന്ത്രത ഒരുപാധിയാണെന്നും സിദ്ധാന്തിച്ചു. എന്നാൽ ഇതിനെക്കുറിച്ചുള്ള ഉപരിവിചാരം എൻെറ അടുത്ത പ്രഭാഷണങ്ങൾക്കായി നീക്കിവെയ്ക്കേണ്ടിയിരിക്കുന്നു.

ഈയവസരത്തിൽ, "അത്തീനിയൻ ഡെമോക്രസി"യുടെ ജനയിതാവായ "പെരിക്ലീസി"നോടു തന്നെ "അരിസ്റ്റോട്ടി"ലിനെ തുലനംചെയ്തു നോക്കുന്നതു നന്നായിരിക്കും. "പെരിക്ലീസ്" (Pericles) അദ്ദേഹത്തിൻെറ പ്രസിദ്ധമായ 'ശവസംസ്കാരപ്രസംഗ'ത്തിൽ ഇപ്രകാരം പറഞ്ഞിട്ടുണ്ട്. "നാം ആത്മതന്ത്രതയുടെ തത്വങ്ങളനുസരിച്ച് പൊതുജീവിതം നിർവ്വഹിക്കുന്നതുപോലെതന്നെ നാം നമ്മുടെ പരസ്പരമുള്ള ദൈനംദിനബന്ധങ്ങളിലും അതേ അനുഭൂതി സ്വീകരിക്കുന്നു. നമ്മുടെ ഭരണഘടനയ്ക്ക് "ഡെമോക്രസി" എന്നാണ് പേരു കൊടുത്തിരിക്കുന്നതു്; എന്തെന്നാൽ അതു്

# പുസ്തകപ്പെരുപ്പം

## പുത്തേഴത്തു രാമമേനോൻ

പണപ്പെരുപ്പം, ജനപ്പെരുപ്പം എന്നു തുടങ്ങിയ പെരുപ്പങ്ങളുടെ പരംപരപ്പിൽ അമ്പരപ്പു പടർന്നു പിടിച്ചിരിക്കുന്നതാണിന്നത്തെ ലോകം. "ആദ്യം പെരുപ്പം താപ്പി" എന്നൊരു ചൊല്ലു പണ്ടത്തെ ചൂതാട്ടക്കാരുടെ ഇടയിൽ കേട്ടിട്ടുണ്ടു്. ഇന്നു പലരും "തൊപ്പിക്കാരാ"യിരിക്കുന്നതു്,—അതു ഗാന്ധിത്തൊപ്പിയായാലും തഥൈവച—ചൂതാട്ടക്കാരുടെ മനോഭാവം സാത്വികവും, സമാരാധിതവുമായതു കൊണ്ടായിരിക്കാം! "പെരുപ്പ"ത്തെ, അതു പണത്തിന്റെയായാലും ജനത്തിന്റെയായാലും, ഒരത്യാപത്തായിട്ടാണു് എണ്ണപ്പെട്ടവരുംകൂടി എണ്ണിപ്പോരുന്നതു്. അതുകൊണ്ടാണല്ലോ പണപ്പെരുപ്പത്തിന്റെ നേരെ നികുതികുഠാരങ്ങളുടെ പ്രയോഗവും, 'മുതലിറക്കിപ്പണി'ക്കാർക്കുള്ള പുത്തൻ ആഹ്വാനങ്ങളും സാധൂകരിക്കപ്പെടുന്നതു്. ജനപ്പെരുപ്പത്തിന്റെ നേരെയും കരാളദംഷ്ട്രകളും, ദീർഘദംഷ്ട്രങ്ങളും പതിക്കപ്പെട്ടു പോരുന്നു. സന്താനനിയന്ത്രണം, പ്രായപൂർത്തിവിവാഹനിയമം മുതലായ പല അസ്ത്രങ്ങളും അതിന്റെ നേരെയും പ്രയോഗിക്കപ്പെടുന്നുണ്ടു്! പക്ഷേ ഒന്നുകൊണ്ടും, പെരുപ്പത്തിന്റെ പരപ്പിന്നു പരിധി കല്പിക്കുവാൻകൂടി സാധിച്ചിട്ടില്ല! രണ്ടിലും "കരിഞ്ചന്ത' ഏർപ്പാടു്—കള്ളപ്പണത്തിന്റെ വർദ്ധനവും ജനസംഖ്യയുടെ കൂടുതലും—സീമാതീതമായി ഭവിച്ചി

---

ഏതാനും വ്യക്തികളുടെ ഹസ്തങ്ങളിലല്ല, പ്രത്യുത ബഹുജനങ്ങളുടെ ഹസ്തങ്ങളിലാണു് സ്ഥിതിചെയ്യുന്നതു്. എന്നാൽ നമ്മുടെ നിയമങ്ങൾ സകലർക്കും അവരുടെ സ്വകാര്യവിവാദങ്ങളിൽ ന്യായം സമാർജ്ജിച്ചു കൊടുക്കുന്നു. നമ്മുടെ പൊതുജനാഭിപ്രായം നേട്ടങ്ങളുടെ എല്ലാ ശാഖകളിലുമുള്ള ധിഷണാശക്തിയെ സ്വാഗതം ചെയ്യുകയും ബഹുമാനിക്കുകയും ചെയ്യുന്നു. അതു് ഏതെങ്കിലും കക്ഷിപരമായ കാരണംകൊണ്ടല്ല; പ്രത്യുത ഗുണോൽക്കർഷത്തെമാത്രം അടിസ്ഥാനമാക്കിയാണു്. നമ്മുടെ സ്വകാര്യപരമായ പ്രവർത്തനങ്ങളിൽ നാം നിഷ്കപടരും സ്നിഗ്ദ്ധചിത്തരുമായിരിക്കുന്നതുപോലെ, നമ്മുടെ പൊതുപ്രവർത്തനങ്ങളിലും നാം നിഷ്കൃഷ്ടമായും നിയമത്തിന്റെ പരിധിക്കുള്ളിൽ നിലകൊള്ളുന്നുണ്ടു്. പൂജ്യതയുടെ പരിമിതത്വത്തെ നാം സ്വീകരിക്കുന്നു. അധികാരത്തിലും, നിയമപരിധിയിലും സമധിഷ്ഠിതമായിരിക്കുന്ന ഏതിനോടും നാം അനുസരണയുള്ളവരാണു്. സർവ്വോൽകൃഷ്ടയായ നമ്മുടെ നഗരിയുടെ ജീവിതത്തിന്റെ ചൈതന്യസമ്പൂർണ്ണമായ കാഴ്ചയിൽനിന്നും, ദർശനത്തിൽതന്നെ അവളിൽ അനുരക്തരായി, അവളുടെ ഈ മാഹാത്മ്യത്തിനെല്ലാം അവർ, യോദ്ധൃപരാക്രമത്തോടുകൂടിയ ബഹുജനങ്ങളോടും, ബുദ്ധിമാന്മാരുടെ കർത്തവ്യനിഷ്ഠാബോധത്തോടും, സജ്ജനതയുടെ കൃത്യനിർവ്വഹണത്തിലുള്ള ശിക്ഷണത്തോടും കടപ്പെട്ടിരിക്കുന്നുവെന്നു സ്മരിച്ചുകൊണ്ടു് നാം ആത്മവീര്യം സമാർജ്ജിക്കട്ടേ!" സ്വാതന്ത്ര്യത്തെപ്പററിയുള്ള ഗഹനതരമായ ഒരവബോധമാകുന്നു ഇതെന്നു് ഞാൻ വിചാരിക്കുന്നു.

---

[പരിഭാഷകൻ: വി. കൃഷ്ണയ്യർ, എം. ഏ. A. I. R.-ന്റെ അനുവാദത്തോടുകൂടി]

ട്ടേയുള്ളൂ! എന്നാലും നിയന്ത്രണം—കർശനവും കഠിനവുമായ നിയന്ത്രണം,—അനിവാര്യമെന്നുള്ള അഭിജ്ഞമതം അതിജീവിക്കുകയും ചെയ്യുന്നു!

എന്താണീ പറഞ്ഞതും ലേഖനവിഷയമായ പുസ്തകപ്പെരുപ്പവും തമ്മിൽ സംബന്ധം? പെരുപ്പം ഏറക്കെ പരിത്യാജ്യമാകുന്നു; എത്രയും ആവശ്യമായ പണം കൂടി പെരുക്കരുതെന്നാണു പറയപ്പെടുന്നതു്. തന്നിമിത്തം ആ പെരുപ്പപ്പിശാചിനാൽ ബാധിതമായ ഏതും പരിത്യക്തമാകുന്നു. പുസ്തകത്തെയും ഇവിടെ വെച്ചു "പെരുപ്പപ്പിശാചു" ബാധിച്ചിരിക്കുന്നു! ഒഴിയാബാധയായും ഒഴിവുകൂടാതെയും, ബലമായി ബാധിച്ചിരിക്കുന്നു! പണപ്പെരുപ്പത്താൽ വന്നുകൂടുന്നതു ദുരന്തദാരിദ്ര്യമാണത്രെ. പണമില്ലായ്മയായിരുന്നു അടുത്ത കാലം വരെ ദരിദ്രാവസ്ഥയുടെ ലക്ഷണമോ കാരണമോ ആയി കരുതപ്പെട്ടിരുന്നതു്. എന്നാലിപ്പോഴോ, സകലതും തലകീഴമറിഞ്ഞിരിക്കുന്ന ആധുനികകാലത്തു്, മൂന്നാംലോകമഹായുദ്ധഗ്രന്ഥത്തിന്റെ മുഖവുര എഴുതിക്കൊണ്ടിരിക്കുന്ന ഇക്കാലത്തു്, പണം പെരുക്കുന്നതായിരിക്കുന്നു നാട്ടിലെ ദാരിദ്ര്യത്തിന്റെ ഹേതു തന്നെയും! ജനങ്ങളുടെ പക്കൽ, വർഷക്കാലത്തു നദികളിൽ ചിലേടങ്ങളിൽ കുന്നുകൂടുന്ന മണൽത്തിട്ടുകളെപ്പോലെ, സ്വരൂപിക്കപ്പെട്ടുകിടക്കുന്ന പണത്തെ, വല്ല വിധത്തിലും,—നികുതിയായി പിരിച്ചോ, പാഴ്ച്ചെലവുകൾക്കെങ്കിലും വ്യയംചെയ്യിച്ചോ,—രൂപമാററവും, സ്ഥലമാററവും വരുത്തിയാലല്ലാതെ, ദാരിദ്ര്യനിവാരണം സാധ്യപ്പെട്ടുകയില്ലപോലും! അതു സമ്മതിക്കുക. എന്നാൽ, വരുംകൊല്ലത്തിലെ വർഷത്തിൽ, വീണ്ടും മണ്ണു കുന്നുകൂടുകയില്ലെന്നുള്ള ഉറപ്പോ, ആ അത്യാഹിതത്തെ അകററി നിർത്തുവാനുള്ള കഴിവോ ഇല്ലാതിരിക്കെ, ഇക്കൊല്ലത്തെ മണൽക്കുന്നു നീക്കുന്നതിനുള്ള ശ്രമം പാഴ്‌വേലയല്ലേ, എന്നും പലരും സംശയിക്കുന്നതുമുണ്ടു്. അതേതായാലും, മററെല്ലാ പെരുപ്പങ്ങളെപ്പോലെ, പുസ്തകപ്പെരുപ്പവും, പരിഹാരം കാത്തുകൊണ്ടുനില്ക്കുന്ന ഒരു പരമവിപത്താണെന്നാണെന്റെ പക്ഷം. അതുകൊണ്ടാണു്, പുസ്തകപ്പെരുപ്പത്തെ ലേഖനവിഷയമാക്കിയതും, മററു ചില പെരുപ്പങ്ങളെക്കുറിച്ചു പീഠികയായി പലതും പറഞ്ഞുപോയതും.

മലയാളത്തിൽ — ഒരുസമയം ലോകമൊട്ടുക്കുതന്നെ — പുസ്തകപ്പെരുപ്പം, അവിചാരിതമായ അതിവർഷത്തിലെ മലവെള്ളം പോലെ, ആപൽക്കരമായിരിക്കുന്നു എന്നുവേണം പറയുവാൻ. മലവെള്ളത്തിൽ വള്ളംകളിക്കുന്നവരും, ഉയന്ന തെങ്ങുകളിൽനിന്നുപോലും കൈകൊണ്ടു നാളികേരം പറിക്കുവാൻ സാധിക്കുന്നതിൽ സന്തോഷിക്കുന്നവരും, ജലനിമഗ്നഗൃഹാന്തർഭാഗങ്ങളിൽ നിന്നു കവച്ചു നടത്തുവാൻ സൌകര്യപ്പെടുന്നതിൽ സംതൃപ്തിപ്പെടുന്നവരും, മലമട്ടൊക്കെ പണച്ചിലവു കൂടാതെ മലവെള്ളം വഴി നാട്ടുപുറങ്ങളിൽ എത്തിച്ചേരുന്നതിൽ കൃതാർത്ഥതയണയുന്നവരും, മററുമായി, പലരുമുണ്ടാകാമെന്നതു നേരുതന്നെയാകുന്നു. എന്നാൽ, അവരൊക്കെ, അങ്ങിനെ ഏതെങ്കിലും വിധത്തിൽ ആശ്വസിക്കുന്നവരൊക്കെ, അന്യന്മാരായിരിക്കും, അനുഭവസ്ഥന്മാരായിരിക്കയില്ല! പുസ്തകപ്പെരുപ്പത്തിൽ അഭിമാനിക്കുന്നവരെയും ആ അന്യന്മാരുടെ കൂട്ടത്തിൽ കൂട്ടുവാനാണു തോന്നിപ്പോകുന്നതു്. ഇന്നത്തെ പല "ഡെപ്പോ"കളിലും "റേഷ്യൻഷാപ്പു" കളിലും അരി "സ്റ്റോക്കു" ധാരാളമുണ്ടു്. എന്നാൽ ഒട്ടാം ഭക്ഷണാംശങ്ങളല്ല. കല്ലും മണ്ണും പുഴവും പൂച്ചിയും നിറഞ്ഞവയാണു്! "പുസ്തകസ്റ്റോക്കു" പരന്നതുതന്നെ: എങ്കിലും അവയിൽ 'പാഠ്യങ്ങൾ' എത്രത്തോളമുണ്ടു്!

പുസ്തകങ്ങൾ ദിനംപ്രതി എന്നല്ല, നിമിഷംപ്രതി എന്നപോലെത്തന്നെ പുതുമഴയ്ക്കു് ഈയ്യാൻ എന്നപോലെ, പുറത്തുവരുന്നുണ്ടു്! മാസികകൾ, വാരികകൾ, പത്രങ്ങൾ—എല്ലാ സന്ധ്യകളിലും പുറപ്പെടുന്നവ കൂടി—മുതലായവ, പേരുകൊണ്ടുംകൂടി പോരുതുടങ്ങുമാറു വർദ്ധിച്ചുകൊണ്ടേ വരുന്നു! വിനോദപത്രങ്ങളെക്കുറിച്ചു വിചിന്തിക്കുന്നതുംകൂടി വലിയ വിനോദമാകുന്നു! സിനിമാസംബന്ധികളായ പ്രസിദ്ധീകരണങ്ങൾ അവയിലെ "താരങ്ങ"ളെക്കാൾ എണ്ണത്തിൽ വർദ്ധിച്ചിരിക്കുന്നു! ചെറുകഥകളും, ലഘുകവിതകളും ചേർന്നുണ്ടാകുന്ന സമാഹാരങ്ങൾ അണിയുവാൻ കഴുത്തുകളില്ലാഞ്ഞേയുള്ളു. എണ്ണത്തിൽ അവ അത്രവളരെയുണ്ടു്! ഈ പെരുപ്പം, പുസ്തകപ്പെരുപ്പം, പെരുത്തു പൊന്തിയ ഒരു പൂതാവസ്ഥയെയല്ലേ പ്രകാശിപ്പിക്കുന്നതു്, എന്നു സംശയിച്ചേക്കാം. ഗജകിടികളുടെ പ്രസവസ്വഭാവത്തെ പണ്ടുള്ളവർ എടുത്തുപറയാറുള്ളതിനെ അനുസ്മരിപ്പിക്കുക മാത്രമേ ആ സംശയത്തിനും നിവാരണമാർഗ്ഗമായിട്ടുള്ളു. എന്നാൽ, ഒരു സംഗതി നിരാക്ഷേപവും, അത്യന്തം അഭിമാനകരവുമാണു്. വായിക്കുന്നവർ—എന്തെങ്കിലും, എങ്ങിനെയെങ്കിലും, എന്തിനെങ്കിലുമാകട്ടെ ആ വായന,—വർദ്ധിച്ചു വർദ്ധിച്ചു വരുന്നതു്, ഒരു നല്ലകാര്യം തന്നെയാണു്. വായിക്കുന്നവരുടെ എണ്ണം കൂടുന്നതിനോടൊപ്പം, അവക്കു വായിക്കുവാൻ വല്ലതും എഴുതിക്കൊടുക്കുന്നവരുടെ സംഖ്യ വർദ്ധിപ്പിക്കുന്നതും ശുഭലക്ഷണമാണു്. ആ രണ്ടുകൂട്ടരേയും കൂട്ടിമുട്ടിക്കുന്നതിന്നു വേണ്ടുന്നത്ര പ്രസ്സുകാരും പ്രസാധകന്മാരുമുണ്ടാകുന്നതും ആശ്വാസഹേതുകമാകുന്നു. എന്നാൽ ഹോട്ടലുകൾക്കും കാപ്പിക്കടകൾക്കും, മദ്യഷാപ്പുകൾക്കും, റേഷ്യൻപീടികകൾക്കും കൂടി "ലൈസൻസും," "പെർമിററും," ജാമ്യവും, "ഡേമണിയും" മററും വേണ്ടിയിരിക്കേ, വയററിന്റെ വിശപ്പിനെക്കാൾ എത്രയോ വലിയതും, വിലപ്പെട്ടതുമായ ജ്ഞാനത്തിന്റെ വിശപ്പിനെ ശമിപ്പിക്കുവാൻ ഉദ്ദേശിക്കപ്പെട്ടിട്ടുള്ള സാധനസാമഗ്രികളുടെ വിതരണവിഷയത്തിൽ, അനിയന്ത്രിതമായ അഴിച്ചുവിടൽ, ആരോഗ്യകരമാകുമോ എന്നു സംശയിക്കുന്നു. അപത്ഥ്യാഹാരത്താലുണ്ടാകുന്ന വൈഷമ്യത്തെ സുഖവിരേചനം മുതലായവയാൽ നിവൃത്തിക്കാവുന്നതാണെങ്കിലും, വിജ്ഞാനവിശപ്പിനെ വിഷപദാർത്ഥങ്ങൾകൊണ്ടു പൊറുപ്പിച്ചാൽ പിന്നീടുണ്ടാകുന്ന പൊറുതികേടുകൾ പരാപരിതാപകരങ്ങളായിരിക്കും!

## II

എഴുത്തുകാരൻ, പ്രസാധകൻ, വായനക്കാരൻ ഇവർ മൂന്നുപേരും, ഒരു വലിയ ചെമ്പടുപ്പിന്റെ മൂന്നു് അടുപ്പുകല്ലുകളെപ്പോലെ, അന്യോന്യം ബന്ധപ്പെട്ടവരും അനിവാര്യഘടകങ്ങളുമാകുന്നു. വിദ്യാഭ്യാസം വളരെ പുരോഗമിച്ചിട്ടുള്ള ഇന്നത്തെ പരിഷ്കൃതലോകത്തിൽ എന്നപോലെ, പണ്ടൊരുകാലത്തും ഈ ത്രിമൂർത്തികൾ ഇത്രയും ഒന്നിച്ചുചേർന്നു പ്രയത്നിക്കുക എന്നതുണ്ടായിട്ടില്ല. ആ യോജിപ്പു ക്രമേണ വർദ്ധിച്ചും ശക്തിപ്പെട്ടും വരാനല്ലാതെ കാരണവുമില്ല. ആയിരക്കണക്കിന്നു പുതിയ പുതിയ പുസ്തകങ്ങൾ പുറപ്പെടുന്നു; ലക്ഷക്കണക്കിന്നു പുതിയ പുതിയ വായനക്കാർ ആവിർഭവിക്കുന്നു. പുസ്തകവിതരണം വലിയ ഒരു വ്യാപാരമായി വളർന്നു കഴിഞ്ഞിരിക്കുന്നു. 'വ്യാപാരം' എന്നു വന്നപ്പോൾ അതിന്റെ വർദ്ധനവിന്നു പിൻബലമായി വർത്തിക്കുന്ന "വ്യവസായ്" ബുദ്ധിയും വികസിച്ചിരിക്കുന്നു. വ്യവസായവ്യാപാരങ്ങളുടെ അടിസ്ഥാനവും, ആദർശവും, ലക്ഷ്യവും, "ലാഭം" ഒന്നുമാത്രമാകുന്നു; എന്താണു് അനുഭവം

ഏതായാലും. ലാഭച്ചേതങ്ങളിൽ സമീകൃതമായ മനഃസ്ഥിതി ആന്തരംഗത്തിന്റെ പുറത്തുമാത്രം സ്ഥിതിചെയ്യുന്നു.

ആശയങ്ങളാകുന്ന മകരന്ദകണങ്ങളെ വഹിച്ചുകൊണ്ടു ലോകം മുഴുവനും സഞ്ചരിക്കുന്ന പൂംപാററകളാകുന്നു പുസ്തകങ്ങൾ. അവയിൽനിന്നു് ആ മധുവിനെ പാനം ചെയ്തിട്ടാണു മനുഷ്യർ മത്തരായിത്തീരുന്നതു്; അഥവാ വികസിതഹൃദയരും, വിശുദ്ധമസ്തിഷ്കരുമായിബ്ഭവിക്കുന്നതു്. ഐക്യരാഷ്ട്രവിദ്യാഭ്യാസസമിതിക്കാരും, വിദ്യാഭ്യാസംമൂലമല്ലാതെ- ക്രമീകൃതവും വിശുദ്ധീകൃതവുമായ ഒരു നൂതനവിദ്യാവിതരണക്രമത്താലല്ലാതെ,-- ലോകത്തിൽ പരസ്പരവിശ്വാസവും സ്നേഹാദരാദികളും ഉളവാക്കുവാൻ സാധിക്കുന്നതല്ലെന്നു പ്രഖ്യാപിച്ചു കഴിഞ്ഞു. യുദ്ധസന്നാഹങ്ങളെക്കൊണ്ടും, പടയൊരുക്കങ്ങളെക്കൊണ്ടും, ഒന്നും, ശാന്തിസമാധാനങ്ങളെ ശാശ്വതമായോ, യഥാർത്ഥമായോ സ്ഥാപിക്കുവാൻ സാധിക്കുന്നതല്ലെന്നു്, അവർക്കും അനുഭവപ്പെട്ടുകഴിഞ്ഞു! എന്താണീ വിദ്യാഭ്യാസം, പുസ്തകവിതരണമല്ലാതെ? അതുകൊണ്ടു്, അവരുടെ ശ്രദ്ധയും, ശരിയായ പുസ്തകങ്ങൾ ഉണ്ടാകുന്നതിലും, അവയെ ശരിയായവിധം പ്രചാരപ്പെടുത്തുന്നതിലും, പ്രത്യേകം ദത്തമായിരിക്കുന്നു. യൂ.എൻ. ഈ. എസ്സു്. സി. ഓ. ക്കാരുടെ സ്വന്തം വക പ്രസിദ്ധീകരണങ്ങളുടെ ആന്തരാർത്ഥവും, അടിസ്ഥാനവും മേല്പറഞ്ഞതാകുന്നു. പുസ്തകപ്പെരുപ്പത്തിൽ പതിയേണ്ടതായ കൂടുതൽ ശ്രദ്ധയെ പ്രദ്യോതിപ്പിക്കുവാൻവേണ്ടി ഇത്രയും ഇവിടെ പ്രസ്താവിച്ചതാണു്.

'ഗ്രന്ഥകർത്താവു്'' എന്നൊരു മൂർത്തിയോ, വ്യക്തിയോ, പുരാണകാലങ്ങളിൽ—അതായതു്, അച്ചടിമാത്രമല്ല, എഴുത്തുതന്നെയും പ്രചാരത്തിലില്ലാതിരുന്ന ആദ്യകാലങ്ങളിൽ,—പറയത്തക്ക യാതൊരു സ്ഥാനവും ഉണ്ടായിരുന്നില്ല. ഗ്രന്ഥകർത്താക്കന്മാർ പ്രായേണ അജ്ഞാതനാമാക്കളായിരുന്നു. അവർ ഗ്രന്ഥമാകുന്ന യവനികയ്ക്കു പിന്നിൽ നില്ക്കുവാനല്ലാതെ, മുമ്പിൽ ചാടിവീണു മുമ്പും പിമ്പും മറിയുവാൻ മോഹിക്കുന്നവരായിരുന്നില്ല. പേരറിയാമായിരുന്ന കർത്താക്കളുടെ ഊരുപോലുമറിഞ്ഞിരുന്നില്ല. ഊരും പേരുമറിയപ്പെടാത്തവരായിരുന്നു മിക്കവരും. ഏഴു രാജ്യക്കാർ, 'ഹോമർ' താന്താങ്ങളുടെ നാട്ടുകാരനായിരുന്നു എന്നു് അവകാശപ്പെടുന്നുണ്ടു്! വാല്മീകിപ്രഭൃതികളുടെ കഥ ഇന്നും മുത്തശ്ശിക്കഥകളായിരിക്കുന്നു. സാക്ഷാൽ വ്യാസർതന്നെ ആരാണെന്നും ഏതൂരുകാരനാണെന്നും ആർക്കും നിശ്ചയമില്ല. അവരൊക്കെ വിജ്ഞാനവിതരണത്തിലല്ലാതെ കീർത്തിധനകാര്യങ്ങളിൽ ശ്രദ്ധിച്ചിരുന്നില്ല. അവരുടെയൊക്കെ ഗ്രന്ഥനിർമ്മാണം, ലോകസേവനാർത്ഥമുള്ള ഒരന്തഃപ്രചോദനത്തിന്റെ ഫലമായിരുന്നു. ശിഷ്യൻ നിർമ്മിക്കുന്ന ഉൽകൃഷ്ടഗ്രന്ഥത്തിന്റെ കർത്തൃത്വം പലപ്പോഴും ഗുരുവിൽ സമർപ്പിതമായിക്കാണാം. "ശ്രുതി" "സ്മൃതി" കൾ വഴിയായിട്ടാണു് അന്നത്തെ വിജ്ഞാനവിശകലനം വിലസിയിരുന്നതു്. അന്നത്തെ ജ്ഞാനസമ്പത്തുകൾ ഇത്രയെങ്കിലും ഇന്നു് അവശേഷിച്ചിട്ടുള്ളതിന്നു ഹേതുവായ പണ്ടത്തവരുടെ മേധാശക്തിയേയും, ഓർമ്മശക്തിയേയും, ജ്ഞാനഭക്തിയേയും എത്രതന്നെ ബഹുമാനിച്ചാലും അധികമാകുന്നതല്ല.

അന്നൊന്നും വായനക്കാരുണ്ടായിരുന്നില്ല. ഉണ്ടായിരുന്നവർ, ശ്രോതാക്കൾ മാത്രമായിരുന്നു; ഗുരുസന്നിധിയിലെ ശിഷ്യന്മാരോ, ക്ഷേത്രാങ്കണങ്ങളിലെ ബഹുജന

ങ്ങളോ, രാജമണ്ഡപങ്ങളിലെ സദസ്യരോ ആയിരുന്ന ശ്രോതാക്കൾ. ഇന്നത്തെപ്പോലെ ലിഖിതങ്ങളായ ഗ്രന്ഥനിരൂപണങ്ങൾ അക്കാലത്തുണ്ടായിരുന്നില്ല. ശ്രോതാക്കൾ തന്നെ നിരൂപണകൃത്യവും നിർവ്വഹിച്ചുപോന്നു! അക്കാലമെല്ലാം കഴിഞ്ഞു; തിരിച്ചുവരാതവണ്ണം തിരോഭവിച്ചു. അതിൽ വ്യസനിക്കവാനോ, നിരാശപ്പെടുവാനോ ഇല്ലതാനം. ഇന്നു്, എഴുത്തുകാരനും, പ്രസാധകനും, വായനക്കാരനും വേറെവേറെയായി. എന്നാലും അവർ അവിഭാജ്യഘടകങ്ങളുമാകുന്നു. എഴുത്തുകാരൻ വായനക്കാരെ സൃഷ്ടിക്കുന്നു; വായനക്കാർ എഴുത്തുകാരനെയും. പ്രസാധകൻ ഒരു മദ്ധ്യസ്ഥത വഹിച്ചുകൊണ്ടു, കല്യാണക്കാര്യത്തിലെ മൂന്നാമനെപ്പോലെ, അവരെക്കൂട്ടിയോജിപ്പിക്കുകയും ആ പ്രയത്നത്തിനുള്ള പാരിതോഷികം പററുകയും ചെയ്യുന്നു! ഇവക്കിടയിൽ നിരൂപകൻ ചാടിവീണു ചില "കുത്തിത്തിരിപ്പുകൾ" നിർവ്വഹിച്ചു കക്ഷിമത്സരവും, ചേരിപിരിവുകളുമുണ്ടാക്കുന്നു എന്നൊരു പക്ഷക്കാരുണ്ടു്. നിരൂപണം,—നിർദ്ദോഷവും നിഷ്പക്ഷവും ആയ നിരൂപണം,-വിശുദ്ധവും വിശാലവുമായ നിരൂപണം,-അത്യാവശ്യമായ ഒരുസംഗതിതന്നെയാകുന്നു. അരിസ്റ്റോട്ടിൽ മുതൽ അന്തോണി മാസ്റ്റർ വരെയും, ദണ്ഡി മുതൽ ഉണ്ണിവരെയും, ഉള്ള നിരൂപകന്മാരുടെ പരമ്പര, ഓരോരുത്തരുടെയും വീക്ഷണവ്യത്യാസങ്ങളും രുചിഭേദങ്ങളും, വ്യതിയാനങ്ങളും എങ്ങിനെയൊക്കെയിരുന്നാലും, അവശ്യം ആവശ്യമായ ഒരു കർമ്മംതന്നെയാണു ചെയ്തുപോന്നിട്ടുള്ളതു്. ആ കർമ്മം "നിഷ്കാമ"മായിരുന്നേടത്തോളം അനന്തരഗാമികളുടെ അഭിനന്ദനാദികൾക്കു് അർഹമായിബ്ഭവിച്ചിട്ടുമുണ്ടു്. ഗ്രന്ഥങ്ങൾ, ശ്രോതാക്കളെ വിട്ടു വായനക്കാരെ സമീപിക്കുവാൻ തുടങ്ങിയതോടുകൂടി നിരൂപണക്കാർക്കു സ്ഥിരമായ സ്ഥാനവും ലഭിച്ചു. എന്നാൽ ചിലർ "ഇൻഷ്വറൻസ് കമ്പനി"ക്കാരുടെ ഏജൻറന്മാരെപ്പോലെയും, മററുചിലർ സങ്കുചിതമനസ്കരായ മതപ്രസംഗകരെപ്പോലെയും, ചിലപ്പോൾ കൊമ്പുവിളിക്കാരായും, ചിലപ്പോൾ കൊലപാതകികളായും പ്രവൎത്തിച്ചിട്ടുള്ളതിൻെറ— പ്രവൎത്തിച്ചുവരുന്നതിൻെറയും— ഫലമായിട്ടാണു്, നിരൂപണം സർഗ്ഗശക്തിയില്ലാത്ത ആക്ഷേപവസ്തുവായിത്തീർന്നതു്; അങ്ങിനെ തീൎന്നിട്ടില്ലെങ്കിൽ!

## III

എഴുത്തുകാർ വായനക്കാരെ സൃഷ്ടിക്കുകയും, വായനക്കാർ എഴുത്തുകാരെ സൃഷ്ടിക്കുകയും ചെയ്യുന്നു എന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ. എഴുത്തുകാരൻെറ അപൂർവ്വസിദ്ധികളെയും,കഴിവുകളെയും ആസ്വദിക്കുവാൻ, വിടൎന്ന പുഷ്പത്തിൻെറ ചുററും തേനീച്ചകൾ എന്ന പോലെ, വായനക്കാർ തിരക്കിക്കൂടുന്നു. ഇതൊരു സാധാരണസംഗതിയായി തോന്നാമെങ്കിലും, യഥാൎത്ഥത്തിൽ വളരെ അപൂർവ്വമായ ഒരു സംഭവമാകുന്നു. സ്വന്തം വായനക്കാരുടെ ഒരു ലോകത്തെ പ്രത്യേകം സൃഷ്ടിക്കുവാൻ സാധിച്ചിട്ടുള്ള അനുഗൃഹീതരായ എഴുത്തുകാർ തുലോം ദുർല്ലഭമാകുന്നു. അവരുടെ ഗ്രന്ഥങ്ങൾ മിക്കപ്പോഴും സാധാരണജനങ്ങളുടെ പരിധിയിൽനിന്നു വളരെ ഉയൎന്നതായ ഒരു സോപാനത്തിൽ നിന്നുകൊണ്ടു്, ഉൽകർഷേച്ഛുക്കളെ ആഹ്വാനം ചെയ്യുന്നവയായിരിക്കും. അങ്ങിനെയുള്ളവരാണു സാഹിത്യലോകത്തിൽ സ്ഥിരപ്രതിഷ്ഠ സമ്പാദിച്ചിട്ടുള്ള മഹാശയന്മാർ. അവരുടെ ഗ്രന്ഥങ്ങൾക്കു കാലദേശജാതിമതവൎഗ്ഗവ്യത്യാസങ്ങളൊന്നുമുണ്ടായിരിക്കയില്ല. അവർ ക്ഷണഭംഗുരങ്ങളും തുച്ഛങ്ങളുമായ മത്സരവിഷയങ്ങളെ വ

ക്ഷിക്കുന്നവർപോലുമായിരിക്കയില്ല. അവരും ഒരു ലോകത്തെ സൃഷ്ടിക്കുന്നുണ്ടെങ്കിലും,-അഥവാ അവരുടെ വിശുദ്ധവാക്കുകളുടെ വികാസത്തിൽ ഒരു പ്രത്യേകലോകം ക്രമേണ സ്വയം സംജാതമാകുന്നുണ്ടെങ്കിലും-ആ ലോകം സുന്ദരവും ശുദ്ധവുമെങ്കിലും വളരെ ചെറിയതായിരിക്കും. അപ്രകാരമുള്ള ലോകസൃഷ്ടിക്കു സാധിക്കുന്നതുകൊണ്ടാണ് യഥാർത്ഥസാഹിത്യകാരനു "പ്രജാപതിസ്ഥാനം" പോലും നൽകപ്പെട്ടിട്ടുള്ളതു്. അവർ അവരുടെ ഗ്രന്ഥങ്ങളോടുകൂടി, ആ ലോകത്തിൽ സ്വച്ഛന്ദം വിഹരിക്കുന്ന, വിശ്വമോഹനമായ കാഴ്ച ആരെയും വിസ്മയഭരിതരാക്കുന്നതാണ്! പൊതുജനങ്ങളുടെ പരക്കെയുള്ള ഹസ്തനിർഘോഷമോ, മംഗളപത്രാദികളോ, പണക്കിഴികളോ അവർ ആഗ്രഹിക്കുന്നില്ല, ആശിക്കുന്നില്ല. ലോകത്തെ നേർവഴിക്കു തെളിക്കുന്ന പ്രവാചകന്മാരാകുന്നു അവർ.

വായനക്കാർ സൃഷ്ടിക്കുന്ന എഴുത്തുകാരാണു സാഹിത്യകാരന്മാർ മിക്കവരും; എന്തു വെച്ചാൽ അവരുടെ ശ്രദ്ധ മുഴുവനും അവരവരുടെ കാര്യത്തിൽതന്നെയാണ്! എങ്ങിനെയായാൽ പ്രസിദ്ധി, പ്രചാരം, പ്രമാണിത്തം, പ്രശംസ മുതലായതു "മുതലാക്കുവാൻ" സാധിക്കും, എന്നുമാത്രം മനസ്സിരുത്തിക്കൊണ്ടു, ജനാവലിയുടെ അതാതുകാലത്തെ അഭിലാഷാഗ്രഹാദികളെയൊ, വിരോധവിദ്വേഷവിജൃംഭണാദികളെയോ വിദഗ്ദ്ധമായി വീക്ഷിച്ചുകൊണ്ടു്, അവയ്ക്കനുസാരമായി, അവസരം നോക്കി, എഴുതുകയും, എന്നാൽ എഴുതുന്നതിനെല്ലാം, 'ലോകസംഗ്രഹ'ച്ഛായ വരുത്തുവാൻ വെമ്പൽപെടുകയും ചെയ്യുന്നവരാണിന്നത്തെ എഴുത്തുകാരിൽ അധികംപേരും; ഇവിടെ മാത്രമല്ല എവിടെയും!! അതാകുന്നു പുസ്തകപ്പെരുപ്പത്തിനുള്ള മുഖ്യകാരണം. വായനക്കാരെ സൃഷ്ടിക്കുവാനുള്ള സർഗ്ഗശക്തിയുള്ളവരല്ല, വായനക്കാരുടെ രസത്തിനു വെച്ചുവിളമ്പിക്കൊടുക്കുന്ന പാചകവേലക്കാരാണിന്നധികമുള്ളതു്! പോക്കിറച്ചിയോ, കൂക്ക് ഉപ്പേരിയോ എന്താണ് ഊണുകാരനിഷ്ടമെങ്കിൽ, അതുണ്ടാക്കിക്കൊടുക്കുന്ന ഹോട്ടൽകാരൻ, എത്ര സാരജ്ഞനാണെങ്കിലും, കാര്യക്ഷമത തികഞ്ഞവനാണെങ്കിലും, രുചിഭേദം വരുത്തി രസിപ്പിക്കുവാൻ ശക്തനല്ലെന്നു സമ്മതിക്കേണ്ടിവരും. ഓടിക്കയറുന്ന കുരങ്ങനു് ഏണിവെച്ചുകൊടുക്കുവാനും, ഒഴുകുന്ന തോണിക്കൊരുന്തു കൊടുക്കുവാനും എഴുതുന്നവരെ ഏതു രാജ്യത്തും കാണാം!

"കണ്ടുപിടിക്കപ്പെടാതെ കളവുനടത്താനുള്ള വിദ്യ" എന്നോമറേറാ പേരുള്ള ഒരു പുസ്തകം, അടുത്തകാലത്തു്, ഇംഗ്ലണ്ടിൽ പ്രസിദ്ധീകൃതമായി എന്നും, ആ പുസ്തകത്തിനു് ആദ്യത്തെ കൊല്ലത്തിൽതന്നെ, അനേകായിരം പ്രതികളുള്ള വളരെ പതിപ്പുകൾ വേണ്ടിവന്നു എന്നും, ഒരു പത്രത്തിൽ കാണുകയുണ്ടായി! "അവിവാഹിതകളുടെ ദാമ്പത്യം" എന്നൊരു പുസ്തകപ്പേരും പരസ്യപ്പെടുത്തിക്കണ്ടു! ഉദാഹരണങ്ങൾ എത്രയെങ്കിലും വർദ്ധിപ്പിക്കാവുന്നതാണ്. എന്നാൽ, പരസ്യമായി സമ്മതിക്കുവാൻ ഒരുക്കമില്ലെങ്കിലും രഹസ്യമായി പലക്കും അറിവുണ്ടായിരിക്കാവുന്ന, പ്രസ്തുതവിഷയത്തെക്കുറിച്ചു്—ജനങ്ങൾ തുള്ളുന്ന താളത്തിനു കൊട്ടുവാൻ പുറപ്പെടുന്ന എഴുത്തുകാരുടെ സംഗതിയെക്കുറിച്ചു്-കൂടുതൽ വിസ്തരിക്കണമെന്നു വിചാരിക്കുന്നില്ല. അവർ വായനക്കാരെ സൃഷ്ടിക്കുന്നവരല്ല, വായനക്കാരുടെ രുചിനോക്കി-മിക്കപ്പോഴും ദുഷിച്ച രുചിനോക്കി-എഴുതുന്നവരാണ്! അവരുടെ ശ്രദ്ധാകേന്ദ്രങ്ങൾ അവരവർ തന്നെയാകുന്നു! അവരെ വ്യവസായികളുടെയോ, വ്യാപാരികളുടെയോ വർഗ്ഗത്തിലാണ്, വാസ്തവംനോക്കിയാൽ വളച്ചുനിർത്തേണ്ടതു്!

ആശയും ആശ്വാസവും ലഭിക്കേണ്ടുന്ന സ്ഥാനങ്ങളിൽനിന്നു, നിരാശയും, അസൂയയും, അമഷവും, അക്രമവാസനയും, അധമ്മതല്പരതയും പുറപ്പെട്ടുന്നതായാൽ അത്യന്തം ശോചനീയമാകുന്നു. ഇന്നത്തെ പുസ്തകപ്പെരുപ്പത്തിന്റെ ദുരന്തഫലം മേല്പറഞ്ഞതാണെന്നു വ്യസനിക്കുന്നവർ വളരെയുണ്ടു്. കൊല്ലംതോറും പുറത്തുവരുന്ന, സഹസ്രക്കണക്കിലുള്ള പുസ്തകങ്ങളിൽ, എത്രയെണ്ണമുണ്ടു് ജനങ്ങളെ സത്യത്തിലേയ്ക്കും സന്മാർഗ്ഗത്തിലേയ്ക്കും ആനയിക്കുന്നവ എന്നു് ആരായേണ്ടതാണു്. ചില ഗ്രന്ഥങ്ങളുടെ നാമങ്ങൾ കേട്ടാൽതന്നെ ആ പേരിനുള്ളിൽ പൊതിഞ്ഞുവെച്ചിരിക്കുന്നതെന്താണെന്നു മനസ്സിലാക്കാം. ചില പുസ്തകങ്ങളുടെ പുറംചട്ടയിലെ ചിത്രം കണ്ടാൽമതി അതിൽ പ്രതിപാദിച്ചിരിക്കുന്ന വിഷയമെന്താണെന്നു നിർണ്ണയപ്പെടുത്തുവാൻ. അതുതന്നെയാണു ഗ്രന്ഥകാരന്മാരുടെയും പ്രസാധകന്മാരുടെയും ആവശ്യവും ഉദ്ദേശവും! മററാരും അറിയാതെ വായിക്കേണ്ടവ, വേറെ ഒരാൾ കാണാതെ വായിക്കേണ്ടവ, അന്യന്മാർ കേൾക്കാതെ വായിക്കേണ്ടവ, വായിക്കാൻ കൊള്ളാത്തവ എന്നിങ്ങനെ പുസ്തകങ്ങൾ ഏതെല്ലാം തരത്തിലാണു്! നിത്യജീവിതത്തിന്റെ യഥാത്ഥസ്വഭാവം വിവരിക്കുന്നു എന്നു മേനിപറയുന്ന വിരുതന്മാർ, അനിത്യജീവിതത്തിന്റെ അയഥാത്ഥസംഗതികളെയാണു പരമാർത്ഥത്തിൽ ചിത്രീകരിക്കുന്നതു്! നിത്യാനിത്യങ്ങളേയും, സത്യാസത്യങ്ങളേയും, തിരിച്ചറിയുവാൻ സാധിക്കുന്നവരെത്രയുണ്ടു്? ദൃശ്യാദൃശ്യവിവേകം ഒരു വ്യാപാരസാധനമല്ലല്ലൊ.

കേവലം പുസ്തകപ്പെരുപ്പം, വിജ്ഞാനദാരിദ്ര്യത്തിനു പരിഹാരമല്ല; പണപ്പെരുപ്പം ദ്രവ്യദാരിദ്ര്യത്തിനു പരിഹാരമല്ലാത്തതുപോലെ. പെരുകിയ പണം വല്ലവിധത്തിലും പ്രചാരത്തിൽനിന്നു പിൻവലിയ്ക്കപ്പെട്ടാലല്ലാതെ പണപ്പെരുപ്പംകൊണ്ടുള്ള കുഴപ്പം തീരുന്നതല്ലെന്നാണു, വിദഗ്ദ്ധാഭിപ്രായം. പുസ്തകപ്പെരുപ്പത്തിന്റെ കാര്യത്തിലും അതുതന്നെ ചെയ്യണം! മലയാളത്തിൽ അടുത്തകാലത്തുണ്ടായിട്ടുള്ള ചില പുസ്തകങ്ങളെക്കുറിച്ചു ചിലർക്കുണ്ടായിട്ടുള്ള അഭിപ്രായങ്ങൾ പ്രസ്താവ്യങ്ങളാണു്. അതുകൊണ്ടു് ആ ഗ്രന്ഥങ്ങളുടെ കർത്താക്കന്മാർക്കു് ഒരു ചുക്കും വരാനില്ല. "വായനക്കാർ" കയ്യിൽനിന്നു വെയ്ക്കാത്തവയും മൂന്നും നാലും പതിപ്പുകൾ തുടരെത്തുടരെ കഴിഞ്ഞവയുമാണാ പുസ്തകങ്ങൾ!! ഗ്രന്ഥകർത്താക്കന്മാക്കു് അതിൽക്കവിഞ്ഞെന്തുവേണം? ഒരു പുസ്തകത്തെക്കുറിച്ചു് ഒരു മാന്യൻ പറഞ്ഞതിപ്രകാരമാണു്. "എനിക്കധികാരമുണ്ടായിരുന്നുവെങ്കിൽ, ഞാൻ ആ ഗ്രന്ഥകാരനെ മാത്രമല്ല, അച്ചടിച്ച പ്രസ്സിന്റെ ഉടമസ്ഥനെ മാത്രമല്ല, ആ പുസ്തകം അച്ചടിക്കുവാൻ കടലാസ്സു വിററ കച്ചവടക്കാരനെയും കൂടി കഠിനതടവുശിക്ഷയ്ക്കു വിധിക്കുമായിരുന്നു!" അധികാരമില്ലാതെപോയതു് ആരുടെയൊക്കെ മഹാഭാഗ്യം! മറെറാരാൾ വേറെ ഒരു പുസ്തകത്തെക്കുറിച്ചു പറഞ്ഞതിങ്ങനെയാണു്. "ആൾപ്പേരും, പുസ്തകപ്പേരും, പരസ്യവും കണ്ടപ്പോൾ എന്റെ ഗ്രഹപ്പിഴയ്ക്കു ഞാനാ പുസ്തകം ഒരു കോപ്പി വിലകൊടുത്തു വാങ്ങി. ആ പുസ്തകം ഞാൻ വാങ്ങിച്ച വത്തമാനം ആരും അറിയാതെ കഴിക്കുവാനായി, പിന്നത്തെ എന്റെ ശ്രമം മുഴുവനും!"

ഋഷിതുല്യനായ ഒരു മഹാത്മാവിന്റെ ഏതദ്വിഷയകമായുള്ള ചില വാക്കുകളെ കൂടി ഉദ്ധരിച്ചുകൊണ്ടു ഞാനീ ലേഖനം, കല്ലേറുംകൂടി പ്രതീക്ഷിക്കാവുന്ന ഈ ധിക്കാരലേഖനം, സമാപ്തീകരിച്ചേക്കാം. "ആചാര്യവിനോബാഭാവെ" ഋഷിതുല്യനല്ല,

ഒരു മഹർഷിതന്നെയാകുന്നു. അദ്ദേഹത്തിന്റെ "ഗീതാപ്രവചനം" എന്ന ഉൽകൃഷ്ടഗ്രന്ഥത്തിൽ നിന്നാണു താഴെച്ചേർക്കുന്ന ഉദ്ധാരണങ്ങൾ.

"ആധുനികകാലത്തു പുസ്തകങ്ങൾ വളരെ ചുരുങ്ങിയ വിലയ്ക്കു കിട്ടുവാനുണ്ട്. ഗുരുനാഥന്മാൎക്കും പഞ്ഞമില്ല. വിദ്യാഭ്യാസം ഉദാരവും ആദായകരവുമാണ്. പക്ഷേ, ജ്ഞാനാമൃതഭോജനംകൊണ്ടു തൃപ്തിവന്നു് ആരും തേട്ടുന്നില്ല! പുസ്തകക്ഷുന്നുകൾ കാണുമ്പോൾ സജ്ജനസേവനം അധികമധികം ആവശ്യമാണെന്നു് ഓരോ ദിവസവും തോന്നാൻ തുടങ്ങിയിരിക്കുന്നു.

പുസ്തകാലയങ്ങളും ഗ്രന്ഥാലയങ്ങളും നാലുപാടും നിറഞ്ഞു. എന്നിട്ടും മനുഷ്യർ വെറും കുരങ്ങന്മാരെപ്പോലെ സംസ്കാരവിഹീനരും വിജ്ഞാനഹീനരും ആയിരിയ്ക്കുകയാണ്. കൊല്ലംതോറും പതിനായിരക്കണക്കിൽ പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തുന്നു. ഇത്രയധികം ജ്ഞാനപ്രകാശമുണ്ടായിട്ടും മനുഷ്യന്റെ മസ്തിഷ്കം പൊള്ളയായിരിക്കാൻ കാരണമെന്തു്? പലരും പലതും പറഞ്ഞാലും ശ്രീകൃഷ്ണൻ അർജ്ജുനനോടു പറഞ്ഞതാണു ശരിയായ കാരണം. "അർജ്ജുനാ, പലതും കേട്ടുകേട്ടു നിന്റെ ബുദ്ധി ഭ്രമിച്ചിരിക്കുന്നു. അതു സ്ഥിരമാവാതിരിക്കുന്നതുവരെ നിനക്കു യോഗപ്രാപ്തി ഉണ്ടാകുകയില്ല. വായിക്കലും കേൾക്കലും എല്ലാം അവസാനിപ്പിച്ചു, നീ സജ്ജനങ്ങളെ ശരണം പ്രാപിക്കുക. അവിടെയാണു യഥാർത്ഥമായ ജീവിതഗ്രന്ഥം. അതിന്റെ മൗനവ്യാഖ്യാനം കേട്ടു നീ ഛിന്നസംശയനായിത്തീരും."

ഇന്നു നാം കാണുന്നതു മുഴുവനും ജഡഭാവത്തിന്റെ പ്രഭാവമാണ്. അതിൽ മുങ്ങിയവരും, മനംമയങ്ങിയവരും, ബുദ്ധി പകച്ചവരുമാണു പുസ്തകപ്പരപ്പിന്റെ കാരണക്കാർ. ആ പരപ്പിൽനിന്നു് അമ്പരപ്പല്ലാതെ ഒന്നും ഉണ്ടാകാവുന്നതല്ല. വിനോബാ വീണ്ടും പറയുന്നു. "ഇന്നു് ഈശ്വരൻ എവിടെയെങ്കിലും ഉണ്ടോ എന്ന പ്രശ്നത്തിൽനിന്നാണു നാം ആരംഭിക്കുന്നതു്. ഈശ്വരനെ ആൎക്കും എവിടെയും കാണാൻ കഴിയുന്നില്ല. ജീവിതം മുഴുവനും വികാരമയവും, വിഷയലോലുപവും, വിഷമതാപൂർണ്ണവും ആയിക്കൊണ്ടിരിക്കുന്നു. ഉന്നതനായ ഒരു തത്വജ്ഞാനിക്കുപോലും, ഭക്ഷണപ്രശ്നത്തെ കടന്നു് ഒന്നും ആലോചിക്കുവാനില്ലാതായിരിക്കുന്നു. അതിന്റെ ഉത്തരം കണ്ടുപിടിക്കുന്നതിലാണ് ഇന്നത്തെ ബുദ്ധി മുഴുവനും ചെലുത്തീട്ടുള്ളതു്.

"മനുഷ്യൻ ജീവിക്കുന്നതു് അപ്പംകൊണ്ടു മാത്രമല്ല."

---

# എൻെറ അച്ഛൻ

## ഉള്ളൂർ പി. മഹാദേവൻ

സംഭവബഹുലമായ ആ ജീവിതം 1052-ൽ ചങ്ങനാശ്ശേരിത്താലൂക്കിൽ പെരുന്ന എന്ന ഗ്രാമത്തിൽ തുടങ്ങി. 1124 മിഥുനം 1-ാംനു- രാത്രി ഏഴരയ്ക്കു് തിരുവനന്തപുരം തൈക്കാട്ടു ശ്മശാനത്തിൽവെച്ചു് എരിഞ്ഞമന്നു. മഹാകവി ഉള്ളൂരിനെപ്പററി പലക്കും പലതും പറയുവാനുണ്ടു്. എന്നാൽ സ്നേഹവാത്സല്യങ്ങളുടെ നിധാനകുംഭമായ ഒരു പിതാവിനെപ്പററി ഒരു പുത്രനുണ്ടാകാവുന്ന വികാരങ്ങളുടെ വിചാരമാണു് ഇന്നത്തെ പ്രക്ഷേപണവിഷയം.

എൻെറ ഓർമ്മയുടെ തുടക്കത്തിലേക്കു് ഞാൻ പോവുകയാണു്. അന്നെനിക്കു് ഏഴ വയസ്സു പ്രായം കാണും. മഹാകവി കുമാരനാശാനും, അച്ഛനും ഞാനുംകൂടി തിരുവനന്തപുരം ചാക്കയിൽ റയിൽവേസ്റ്റേഷനിൽ ചെന്നു് ഒന്നാംക്ലാസ്സു് മുറിയിൽ കയറി വക്കലെയ്ക്കുപോയ ആ സംഭവമാണു് ആ സ്മരണപരമ്പരകളിൽ ആദ്യത്തേതു്. അച്ഛനെ അതിനുമുമ്പു് അടുത്തു കണ്ടിട്ടുണ്ടെന്നു് ഓക്കാൻതന്നെ നിവൃത്തിയില്ലാത്ത രീതിയിലായിരുന്ന കുടുംബജീവിതത്തിൽ അച്ഛൻ കാണിച്ചിരുന്ന ശ്രദ്ധയും ബന്ധവും. വമ്പിച്ചതും ഭാരിച്ചതും ആയ ഔദ്യോഗികച്ചുമതലകൾ നിർവഹിച്ചുകഴിഞ്ഞാൽ പിന്നത്തെ സമയം മുഴവൻ സാഹിത്യസംബന്ധമായ കാര്യങ്ങൾക്കുവേണ്ടി വിനിയോഗിക്കുന്ന ഒരാൾക്കു് ഇങ്ങനെ കഴിയാനേ തരമുള്ള എന്നു് നമുക്കു സമാധാനിക്കാം. നിഝ്നത്വത്തിൽനിന്നു് സ്വന്തം പരിശ്രമംകൊണ്ടു് വിദ്യാഭ്യാസവും നിർവഹിച്ചു് ഒരു ക്ലാക്കായി തുടങ്ങി, ആക്ടിംഗ് ചീഫ് സെക്രട്ടറി, Dewan Peishkar, Land Revenue Commissioner എന്നീ വലിയ ഉദ്യോഗങ്ങളിലൂടെ 32 സംവത്സരം കഴിച്ചുക്കൂട്ടിയ ഒരു വ്യക്തി, ഒരു മഹാകവിയും പണ്ഡിതസാർവ്വഭൌമനുംകൂടി ആകണമെങ്കിൽ അത്രയ്ക്കു പരിശ്രമശാലിയുംകൂടി ആയിരിക്കണമല്ലോ. ഇതിനിടയ്ക്കു കുടുംബകാര്യങ്ങളിൽ ശ്രദ്ധിക്കുകയോ, സന്താനങ്ങളെയും മററും സാധാരണ അച്ഛനമ്മമാർ ചെയ്യുന്നതുപോലെ പരിലാളിക്കുകയോ ചെയ്യുവാൻ ആ വ്യക്തിക്കു് സൗകര്യവും സമയവും ലഭിച്ചില്ലെങ്കിൽതന്നെ അതിലതിശയിക്കാനില്ല. എങ്കിലും പരമാത്ഥമിതാണു്. എനിക്കു ഓർമ്മവെച്ച നാൾമുതൽ അനുഭവപ്പെട്ട ഒരു സംഗതിയാണിതു്. 1107-ൽ പെൻഷൻ വാങ്ങിയതിനുശേഷം മാത്രമാണു് എനിക്കു് അച്ഛനുമായി പിതൃപുത്രബന്ധത്തിൻെറ പശ്ചാത്തലത്തിൽ സമ്പക്കം പുലത്തുവാൻ സാധിച്ചതു്. ദിവസവും ഒരു മണിക്കൂർവീതം സംസ്കൃതവും ഇംഗ്ലീഷും എന്നെ പഠിപ്പിച്ചുതുടങ്ങിയതായിരുന്നു ആ വ്യതിയാനത്തിൻെറ പ്രാരംഭം. കൊല്ലംതോറും സാഹിത്യപരിഷത്തിനും മററും എന്നെക്കൂടെ കൊണ്ടുപോവുകയും കുറേശ്ശെ കുറേശ്ശെ സാഹിത്യപ്രവത്തനത്തിൽ പങ്കുകൊള്ളിക്കുകയും ചെയ്തുതുടങ്ങിയതോടെ എനിക്കു് പിതൃപുത്രബന്ധത്തിൻെറ സൌന്ദര്യം ആസ്വദിക്കുവാൻ കഴിഞ്ഞു. പൊതുവെ പറയുന്ന പക്ഷം അച്ഛനു് ഗാർഹികമായ കെട്ടുപാടുകൾ തീരെ ഇല്ലായിരുന്നു. കുടുംബജീവിതവുമായി വളരെ വളരെ അകന്ന ഒരു ദിനചയ്യയായിരുന്നു അദ്ദേഹത്തിൻേറതു്. അനാവശ്യമായി ഒരു നിമിഷം

പോലും വെറുതെ ഇരിക്കുകയോ പാഴാക്കി ക്കളകയോ ചെയ്യുന്നതു് അച്ഛന് മരിക്കു ന്നതിനു തുല്യമാണ്. അദ്ദേഹം വിശ്രമ ത്തിൽ വിശ്വസിച്ചിരുന്നില്ല. മുപ്പത്തി രണ്ടു വർഷത്തെ സർക്കാർ ജീവനത്തി നിടയ്ക്കു് ഭാഷയ്ക്കുവേണ്ടി അനർഘ മായ ഒട്ടധികം സംഭാവനകൾ സമർപ്പിക്കു വാൻ കഴിഞ്ഞിട്ടുള്ള ഒരു സാഹിത്യകാരൻ ലോകത്തിലെ മറ്റൊരു ഭാഷയുടെ ചരി ത്രത്തിലും ഇന്നേവരെ ഉണ്ടായിരിക്കാൻ ഇടയില്ല.

"ആശിച്ചിട്ടന്നോൻ വ്യവസായശാലി
അദ്ധ്വാനശീലൻ ഫലമാസ്വദിപ്പോൻ"

എന്നച്ഛൻ എഴുതീട്ടുള്ളതു് അദ്ദേഹത്തിനെ സംബന്ധിച്ചിടത്തോളം അനുപദം അന്വ ർത്ഥമായിരുന്നു.

1123-ൽ അച്ഛന്റെ അവസാനകൃതി യായി പ്രസിദ്ധീകരിച്ചതിന്റെ പേർതന്നെ "തപ്തഹൃദയം" എന്നാണല്ലോ. രാഷ്ട്ര പിതാവായ ഗാന്ധിദേവന്റെ വേർപാ ടിൽ അച്ഛൻ ഹൃദയംനൊന്തെഴുതീട്ടുള്ള "ചുടലക്കളം" എന്ന കവിത ആ സമാഹാ രത്തിലുണ്ടായിരുന്നതുകൊണ്ടാണത്രേ ആ പ്രസിദ്ധീകരണത്തിനു് അങ്ങനെ നാമക രണംചെയ്യുവാനുള്ള കാരണം. പക്ഷേ ഞങ്ങളെ—മക്കളെ— സംബന്ധിച്ചിടത്തോ ളം ആ പേർ ഒരു യാഥാർത്ഥ്യമായിത്തീരുമെ ന്നു് അന്നു് ആരും കരുതിയിരുന്നില്ല.

ഉദ്ദേശം അമ്പതുകൊല്ലത്തെ നിരന്തര മായ പരിശ്രമത്തിന്റെ ഫലമായി, അച്ച ടിച്ചുകഴിഞ്ഞാൽ 7000 പേജുകൾ വരുന്ന "കേരളസാഹിത്യചരിത്രം" മിക്കവാറും എ ഴുതിത്തീർന്നു് ഒരാഴ്ച കഴിഞ്ഞപ്പോൾ അച്ഛ ന്റെ മരണം സംഭവിച്ചു. കുറച്ചധികം എഴുതിത്തീരാനുണ്ടായിരുന്നതുകൊണ്ടു് 1124 ഇടവമാസം 1-ാംനു- എന്നൊക്കൊ ണ്ടു് ഒരു മാസത്തെ അവധി എടുപ്പിക്കു കയും, മിഥുനം 1-ാംനു- അദ്ദേഹം മരിക്കു കയും ചെയ്തു.

സുഹൃത്തുക്കൾ, വിദ്യാർത്ഥികൾ, സംശയ നിവാരണാർത്ഥം എന്തെങ്കിലും എഴുതി അ യയ്ക്കുന്നവർ, മുതലായി തലേദിവസം ക ത്തയച്ചിട്ടുള്ളവർക്കെല്ലാം പിറ്റേ ദിവസം രാവിലെ മറുപടി അയയ്ക്കുന്ന കാര്യ ത്തിൽ അച്ഛന് വളരെയധികം നിർബ ന്ധം ഉണ്ടായിരുന്നു. അച്ഛൻ ഒരിക്കലും കസേരയും മേശയുമായിട്ടു് ഇരുന്നു വായി ക്കുകയോ, എഴുതുകയോ ചെയ്തു ഞങ്ങൾ കണ്ടിട്ടില്ല. ഒരു പുൽപ്പായും കമ്പിളിയും എഴുതാൻ ഒരു പെട്ടിയും; ഇവയായിരുന്നു അച്ഛന് ആവശ്യമുണ്ടായിരുന്ന ഉപകരണ ങ്ങൾ.

മഹാകവി ഉള്ളൂരിന്റെ പുത്രനായ എ നിക്കു് ഉള്ളൂർസാഹിത്യത്തെപ്പററിയും രണ്ടുവാക്കു് പറഞ്ഞാൽ കൊള്ളാമെന്നു ണ്ടു്. അച്ഛന്റെ സാഹിത്യപ്രവർത്തനത്തെ സംബന്ധിച്ചിടത്തോളം രണ്ടു വ്യക്തമായ കാലഘട്ടങ്ങളെയാണു് നാം കാണുന്നതു്. "പെരിയാററിനോടു്" മുതലായ സംസ്കൃ തമയമായ കാവ്യങ്ങൾ തുടങ്ങി "പ്രേമ സംഗീതം," "തുമ്പപ്പൂവു്," "അന്നും ഇന്നും" എന്നീ ലളിതകോമളപദാവലികൾ വരെ അതായതു് 1107-ൽ പെൻഷൻ വാങ്ങു ന്നതുവരെയുള്ള ആദ്യഘട്ടം. 1107-മുതൽ 1124-ൽ അച്ഛൻ മരിക്കുന്നതുവരെയുള്ള ഉത്തരഘട്ടം. ആദ്യഘട്ടത്തിന്റെ അവ സാനദശയിൽ എഴുതിയ കർണ്ണ ഭൂഷണം, പിങ്ഗള, പ്രേമസംഗീതം, മുതലായവ ഉത്തരഘട്ടത്തിൽ അദ്ദേഹം കൈക്കൊള്ളാൻ ഉദ്ദേശിച്ചിരുന്ന വ്യതി യാനത്തിന്റെ നാന്ദിയായിരുന്നു എന്നു വേണം പറയുവാൻ. ഉത്തരഘട്ടത്തിൽ

കാലദേശാവസ്ഥകൾക്കനുസരണമായ കവിതകളും ലേഖനങ്ങളും മാത്രമേ അദ്ദേഹത്തിന്റെ തൂലികയിൽനിന്നും നിർഗ്ഗളിച്ചിട്ടുള്ളൂ. രണ്ടാംലോകമഹായുദ്ധത്തിന്റെ നഗ്നവും വികൃതവുമായ, പരിതഃസ്ഥിതികളെ ചിത്രീകരിച്ചെഴുതിയ "ഇന്നത്തെ ലോകം" എന്ന കവിതയും പാശ്ചാത്യസംസ്കാരം യുദ്ധദാഹത്തിൽ മുഴുകി കാട്ടിക്കൂട്ടിയ വൃത്തികേടുകളെപ്പററി 'ശ്രീ ചിത്രയുഗ'ത്തിന്റെ രണ്ടു വാർഷികപ്പതിപ്പുകളിൽ എഴുതിയ ലേഖനങ്ങളും ഈയവസരത്തിൽ എടുത്തു പറയേണ്ടതുണ്ട്. "മാതൃഭൂമിയുടെ തൃപ്പാദങ്ങളിൽ" എന്ന ഗദ്യകവിത വായിക്കുന്ന ഏതു വ്യക്തിക്കും ദേശാഭിമാനം കോരിത്തരിക്കും. അങ്ങനെ എല്ലാ കവിതകളും! ഒടുവിൽ പ്രസിദ്ധീകരിക്കപ്പെട്ട ചില കവിതകളിൽ മരുന്നിനുപോലും സംസ്കൃതപദങ്ങൾ ഉണ്ടായിരുന്നില്ല. പക്ഷേ എന്തുചെയ്യാം! ആ മണിനാദം പെട്ടെന്ന് നാദബ്രഹ്മത്തിൽ വിലയം പ്രാപിച്ചുപോയി. അതിന്റെ പ്രതിശ്രുതി! അതേ ആ മണിമുഴക്കം! അതു മാത്രം ഇന്നും എന്റെയും നിങ്ങളുടെയും കർണ്ണങ്ങളിൽ മുഴങ്ങിക്കൊണ്ടിരിക്കുന്നു.

നിന്നുപോയ മണിനാദത്തിന്റെ പ്രതിധ്വനിയിൽ സംഗീതത്തിന്റെ സാക്ഷാത്കാരമുണ്ട്. സാഹിത്യത്തിന്റെ സൗന്ദര്യമുണ്ട്. തത്വഭാവനകളുടെ മാധുര്യസാരമുണ്ട്. ആർഷസംസ്കാരത്തിന്റെ ആത്മവീര്യമുണ്ട്. ദേശാഭിമാനത്തിന്റെ ആളിക്കത്തലുണ്ട്. മാറവ യാഥാർത്ഥ്യങ്ങളുടെ മണികിലുക്കങ്ങൾ വളരെയുണ്ട്. ബ്രഹ്മാണ്ഡത്തിന്റെ അദ്ഭുതാവഹമായ രഹസ്യങ്ങൾ മാത്രമല്ല, മഴത്തുള്ളി, തുമ്പപ്പൂവ് മുതലായ നിസ്സാരവസ്തുക്കളുടെ ആഗമപരിണാമങ്ങളുംകൂടി, മണിമുഴക്കത്തിന്റെ പ്രതിശ്രുതിയിൽ നാം കേൾക്കുന്നുണ്ട്. നരസിംഹമൂർത്തിയുടെ ഘോരാട്ടഹാസം മുതൽ പുല്ലിന്റെ ചൊല്ലുവരെ ആ പ്രതിധ്വനി ഏററുപാടുന്നതായി കേൾക്കാം.

സംസ്കൃതം, ഇംഗ്ലീഷ്, തമിഴ് എന്നീ ഭാഷകളിൽ അച്ഛൻ അസാമാന്യമായ അവഗാഹം സമ്പാദിച്ചിരുന്നു. 1123 വരെ തിരുവനന്തപുരം, പബ്ളിക്ക് ലൈബ്രറിയിൽ ഉണ്ടായിരുന്ന എല്ലാ പുസ്തകങ്ങളും അദ്ദേഹം വായിച്ചിരുന്നുവത്രേ!

അച്ഛൻ പെൻഷൻ വാങ്ങിക്കഴിഞ്ഞതിനുശേഷം സാഹിത്യരത്നം ശ്രീ. വാസുദേവൻപിള്ള അവർകളുടെ പക്കൽനിന്നും ഹിന്ദി അഭ്യസിക്കുകയും, ആ ഭാഷയിൽ അസാമാന്യമായ അറിവ് സമ്പാദിക്കുകയും ചെയ്തു. അദ്ദേഹം അന്നന്നത്തെ കമ്പോളമനുസരിച്ച് കവിത എഴുതിയിരുന്നില്ല. ശാശ്വതികമായ പ്രമാണങ്ങളെ മുൻനിറുത്തി കാവ്യവ്യവസായം ചെയ്യുക എന്നതായിരുന്നു അദ്ദേഹത്തിന്റെ നിശ്ചയം. അതുകാരണം തനിക്ക് പുരോഭാഗികളായ ഒട്ടേറെ വിമർശകരുണ്ടായിട്ടുണ്ടെന്ന് അദ്ദേഹം ധരിച്ചതിന് ഉപോൽബലകമായി "കവിയും കീർത്തിയും" എന്ന കാവ്യത്തിലെ

> "പ്രഹതപഥസഞ്ചാരശീലനല്ലായ്കയാൽ
> അഹിതരെയുമൊട്ടേറെയാർജ്ജിച്ചുവെ
> ച്ചവൻ"

എന്നീ വരികൾ ഉദ്ധരിച്ചുകൊള്ളട്ടെ. അന്യർ കരുതിക്കൂട്ടി ചെയ്തിരുന്ന നിശിതമായ നിരൂപണത്തിനും, അനർഹമായ അപഹാസത്തിനും താൻ പലപ്പോഴും പാത്രീഭവിച്ചിരുന്നതായി അദ്ദേഹം വിശ്വസിക്കുകയും തന്മൂലമുണ്ടായ ഹൃദയവേദന "കവിയും കീർത്തിയും" എന്ന കാവ്യംമുഖേന പ്രകടമാക്കുകയും ചെയ്തു. ഈ പുരോഭാഗ്യദുർമ്മൂർത്തികളെല്ലാം ഒടുവിൽ പശ്ചാ

ത്തപ്പിക്കുമെന്നു് അദ്ദേഹം സമാധാനപ്പെട്ടുന്നു. കീർത്തിദേവി കവിയെ ജീവാവസാനംവരെ സാഹിത്യസേവനംചെയ്യുവാൻ ഉത്തേജിപ്പിക്കുകയും ഒരു നൂറാണ്ടു കഴിഞ്ഞു് ലോകം മാന്യവും, മഹനീയവും ആയ ആ സാഹിത്യസേവനത്തിന്റെ പേരിൽ ജയമുരളിയൂതുമെന്നു് ആശ്വസിപ്പിക്കുകയും ചെയ്യുമെന്നു് ഉൽബോധിപ്പിക്കുന്നതായിട്ടാണു് ആ കാവ്യത്തിലെ ചിത്രീകരണം. "അഭിസരണയോഗ്യമാംവേളകാക്കുന്ന" കീർത്തിദേവിയാകട്ടെ തടിനിയുടെ വക്കത്തു കാണുന്ന ശ്മശാനമാകുന്ന സങ്കേതത്തിലേക്കു കൈചൂണ്ടിക്കാണിക്കുന്നു:—

"അവിടെയൊരഭൌമമാം ഹിരണ്മയസൌധം ചമ-
ച്ചവിതഥരസം നാം രമിച്ചീടുമപ്പുറം."

പ്രസ്തുതകവിതയിലെ കവിയെ ശ്മശാനത്തിലേക്കു കൊണ്ടുപോകുന്ന ആ രാഗം വായിക്കുമ്പോൾ ഞാനിന്നും വിറകൊള്ളുന്നു. അപ്പന്റെ മൃതദേഹത്തെ ശ്മശാനഭൂവിലേക്കു കൊണ്ടുപോയതു് ചന്ദ്രികാധവളിതമായ ഒരു രാത്രി 7½ മണിക്കാണു്. അതായതു് അപ്പൻ മരിക്കുന്നതിനു 13 സംവത്സരങ്ങൾക്കു മുമ്പു് 1936-ൽ എഴുതിയ ഈ കവിതയിലെ കവിയുടെ മൃതദേഹം—

"കലാനായകൻ തൻ കരം ധരയെയണി-
യിക്കണം ധൌതപട്ടാംബരം."

അങ്ങനെയുള്ള പാലൊളിപ്പൂനിലാവിലാണു ശ്മശാനമാകുന്ന സങ്കേതമന്ദിരത്തിലേക്കു കൊണ്ടുപോയതു്.

"വരുമവിടെയങ്ങയെക്കുമ്പിടാനിന്നുള്ളൊ-
രരികളുടെ മക്കളും മക്കൾതൻ മക്കളും"

എന്നുകൂടി അപ്പൻ വാസ്തവത്തിൽ വിശ്വസിച്ചിരുന്നു.

ഹൃദയസ്പൃക്കായ ഒരു കാര്യംകൂടി. അപ്പന്റെ ഗ്രന്ഥശേഖരത്തിലുൾപ്പെട്ടതും, A. E. Manning Joster-ന്റെ പ്രസാധകത്വത്തിൽ അച്ചടിപ്പിച്ചതും ആയ "Blessed are the Dead" എന്ന കാവ്യസമാഹാരമാണു് അപ്പൻ ഏററവും ഒടുവിൽ വായിച്ചുകൊണ്ടിരുന്നതു്. അപ്പന്റെ മരണശേഷം ആ പുസ്തകം പരിശോധിച്ചപ്പോൾ അതിന്റെ അവതാരികയിൽ ഒരു ഭാഗത്തു് അപ്പൻ പെൻസിൽകൊണ്ടു് രണ്ടുവര വരച്ചിട്ടുണ്ടായിരുന്നു.

" There are some who can live to a formula and die in the hope of a very glorious extinction; but most of us, if we need something to live for, and those who have no inherent conviction in their own hearts, may find comforts in the long dreary hours of human life in the thoughts of those who have maintained that man like other things will not be lost or wasted."

ഇതായിരുന്നു സംഭൃതമായ ആ ഭാഗം. ആസന്നമായ മരണത്തെ — അദ്ദേഹത്തിന്റെഭാഷയിൽ പ്രയത്നശാലിയായ മനുഷ്യനു നിയതി നൽകുന്ന വിശ്രമത്തിനെ—അപ്പൻ നേരത്തെതന്നെ കണ്ടറിഞ്ഞിരുന്നതായി ഈ സംഭവംകൊണ്ടത്ഥമാക്കേണ്ടിയിരിക്കുന്നു.

സാഹിത്യമയമായ ഒരന്തരീക്ഷത്തിൽ ജീവിക്കുകയും മരിക്കുകയും ചെയ്ത ഒരു വ്യക്തി ആയിരുന്നു അപ്പൻ. മലയാളസാഹിത്യത്തിനുവേണ്ടി അഹോരാത്രം പ്രവത്തിച്ചു ജീവനെത്തന്നെ അപകട

# സോമനാഥക്ഷേത്രത്തിൻെറ പുനരുദ്ധാരണം

## എസ്. വെങ്കടസുബ്രഹ്മണ്യയ്യർ

ഭാരതഖണ്ഡത്തിൻെറ പശ്ചിമഭാഗത്തുള്ള കത്തിയവാർ ഉപദ്വീപിൻെറ തെക്കു പടിഞ്ഞാറുവശത്തു സമുദ്രതീരത്തായി സ്ഥിതിചെയ്യുന്ന ഒരു മഹാക്ഷേത്രമാണ് സോമനാഥം. സൗരാഷ്ട്ര സ്റ്റേററ്സ് യൂണിയനിൽ ജൂനഗാഡ് സംസ്ഥാനത്തിലുള്ള വേരാവൽ എന്ന തുറമുഖപട്ടണത്തിനു സമീപത്താണ് ഈ ക്ഷേത്രത്തിൻെറ സ്ഥിതി. ഇന്ന് ഒരു ചെറിയ ഗ്രാമമായി അവശേഷിക്കുന്ന ഈ സ്ഥലത്തിൽ ഒരു വലിയ പട്ടണത്തിൻെറ നഷ്ടശിഷ്ടങ്ങൾ അവിടവിടെയായി കാണുന്നുണ്ട്.

സോമനാഥം എന്ന പേർ കേൾക്കുമ്പോൾതന്നെ അതിൻെറ പാവനതയോടൊപ്പം വിഗ്രഹധ്വംസകനായ മഹമ്മദുഗസ്നി ക്രി. പി. 1025-ൽ അവിടത്തെ ശിവലിംഗത്തെ ധ്വംസിച്ച അക്രമകൃത്യമാണു നമ്മുടെ സ്മൃതിപഥത്തിൽ വരുന്നതു്. എന്നാൽ മഹമ്മദുഗസ്നിയെ കൂടാതെ മററു പല മഹമ്മദീയരാജാക്കന്മാരും ഈ അക്രമം ആവർത്തിച്ചിട്ടുണ്ടെന്നും, അതാതുകാലത്തെ ഹിന്ദുരാജാക്കന്മാർ ക്ഷേത്രത്തിൻെറ നവീകരണവും പുനഃപ്രതിഷ്ഠയും നിർവഹിച്ചിട്ടുണ്ടെന്നും അധികമാളുകൾ ധരിച്ചുകാണുകയില്ല. ഗസ്നി ആക്രമിച്ചതുതന്നെ സോമനാഥത്തിലെ മൂന്നാമത്തെ ക്ഷേത്രത്തെയാണ്. ചന്ദ്രൻ, സ്വശ്വശുരനായ ദക്ഷൻെറ ഒരു ശാപത്തിൽനിന്നും വിമോചനം നേടുന്നതിനുവേണ്ടി സമുദ്രാന്തർഭാഗത്തിൽ സ്വയംഭൂവായി അണ്ഡാകൃതിയിൽ സ്ഥിതിചെയ്തിരുന്ന ശിവലിംഗത്തെ, സരസ്വതീനദി സമുദ്രത്തോടു സംഗമിക്കുന്നതും പ്രഭാസക്ഷേത്രമെന്നറിയപ്പെടുന്നതുമായ ഈ പ്രദേശത്തു സ്വർണ്ണമയമായ ഒരു ആലയം നിർമ്മിച്ചു പ്രതിഷ്ഠിച്ചുവെന്നും, ഇതാണു ഇവിടത്തെ ആദ്യത്തെ പ്രതിഷ്ഠയെന്നും പുരാണങ്ങളിൽ പറഞ്ഞിരിക്കുന്നു. ചന്ദ്രൻ (സോമൻ) പ്ര

---

ത്തിലാക്കിയെന്നു പറഞ്ഞാൽ അച്ഛനെ സംബന്ധിച്ചിടത്തോളം ഒരു പരമാർത്ഥം മാത്രമാണ്. 1123 മീനത്തിൽ അച്ഛനു ചെറിയ ഒരാലസ്യമുണ്ടായപ്പോൾ ഭിഷഗ്വരന്മാർ നിർദ്ദേശിച്ചതാണ്, ഇനി സാഹിത്യകാര്യങ്ങളിൽനിന്നും എന്നെന്നേയ്ക്കുമായി വിരമിക്കണമെന്ന്. പക്ഷേ അന്ന് അതിൽഭേദം മരിക്കുകയായിരുന്നു. എങ്കിലും കുറച്ചുകാലം യാതൊന്നും വായിക്കാതെയും എഴുതാതെയും കഴിച്ചുകൂട്ടുവാൻ ഞങ്ങൾ ആവുംവണ്ണം ശ്രമിച്ചു. ഒടുവിൽ ഞങ്ങൾ തോററു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. മരിക്കുന്നതിനു നാലഞ്ചു ദിവസങ്ങൾക്കു മുമ്പുവരെ, താൻ ഏററവും സ്നേഹിച്ചുപോന്ന മലയാളസാഹിത്യത്തിനുവേണ്ടി തൂലികാവ്യാപാരത്തിൽ അച്ഛൻ വ്യാപൃതനായിരുന്നു. മലയാളത്തിനു മറക്കാനാവാത്ത ആ മഹാകവിയുടെ—എൻെറ അച്ഛൻെറ—പാവനാത്മാവിൻെറ മുമ്പിൽ മക്കളായ ഞങ്ങളുടെ തിലോദകം!

തിഷ്ഠിച്ചതിനാലത്രെ ഈ ക്ഷേത്രത്തിനു സോമനാഥമെന്ന പേർ സിദ്ധിച്ചതു്. ഏതോ കാരണവശാൽ ഈ ക്ഷേത്രത്തിനു കേടുപാറുകയും, ക്രി.പി. 500നും 700നും ഇടയ്ക്കു വല്ലഭീപുരത്തെ രാജാക്കന്മാർ രണ്ടാമതൊരു ക്ഷേത്രം പണിയിക്കുകയും ചെയ്തു. 800–ാമാണ്ടിടയ്ക്കു കന്യാകുബ്ജം വാണിരുന്ന പ്രതീഹാരരാജാക്കന്മാർ ഇതിനെ പരിഷ്കരിച്ചു പുതുതായിട്ടു പണിയിച്ചു. ഈ ക്ഷേത്രത്തിൽ ഇരുന്നൂറുമന്നു ഭാരമുള്ള ഒരു സ്വർണ്ണച്ചങ്ങലയും അതിന്റെ അററത്തിൽ സ്വർണ്ണമണികളും ഉണ്ടായിരുന്നതായിട്ടും, ഗർഭഗൃഹത്തിന്റെ സമീപത്തു രത്നങ്ങളും സ്വർണ്ണവിഗ്രഹങ്ങളും നിറഞ്ഞ ഒരു അറ ഉണ്ടായിരുന്നതായിട്ടും മാർക്കോപോളോ, അൽബെരുനി മുതലായവരുടെ യാത്രാവിവരണങ്ങളിൽനിന്നും മനസ്സിലാകുന്നുണ്ടു്. ഈ ക്ഷേത്രമാണു് ഗസ്നി ധ്വംസിച്ചതു്. എന്നാൽ അധികം താമസിയാതെ തന്നെ മാൾവയിലെ ചക്രവർത്തിയായ ഭോജൻ ഈ ദേവാലയത്തെ നൂതനമായി പണിയിച്ചു. ക്രി. പി. 1169–ൽ ഗൂർജരരാജാവായ കുമാരപാലൻ അതിനെ വീണ്ടും ഒന്നു പുതുക്കി. 1297–ൽ അലാവുദ്ദീൻ കിൽജി ക്ഷേത്രത്തിനു പല നാശങ്ങളും വരുത്തി; പക്ഷേ മൂപ്പതുകൊല്ലത്തിനകം മഹീപാലദേവൻ അററകുററങ്ങൾ തീർത്തു. തുടർന്നു് 1375, 1413, 1459 എന്നീ വർഷങ്ങളിൽ ഗുജറാത്തിലെ അതാതു മുസ്ലിം രാജാക്കന്മാർ സോമനാഥത്തിന്റെ നശീകരണത്തിൽ ഉദ്യുക്തരായിരുന്നിട്ടുണ്ടു്. എന്നാൽ ഈ ഓരോ സന്ദർഭത്തിലും ജനങ്ങൾ ജീർണ്ണോദ്ധാരണം ചെയ്തുകൊണ്ടിരുന്നു. 1706–ൽ ഔറംഗസീബു ചക്രവർത്തി സോമനാഥക്ഷേത്രത്തെ പാടെ നശിപ്പിച്ചു് അവിടെ ഒരു മുസ്ലിംപള്ളി സ്ഥാപിച്ചുവെങ്കിലും ഒടുവിൽ അതിനെ ഉപേക്ഷിക്കുകയാണുണ്ടായതു്. 1783–ൽ റാണി അഹല്യാഭായി സമീപത്തു വേറൊരു ദേവാലയം സ്ഥാപിച്ചു.

ഇങ്ങനെ ഈ മഹാക്ഷേത്രം പല പ്രാവശ്യം നശിപ്പിക്കപ്പെട്ടുവെങ്കിലും ഭാരതത്തിലെ പ്രസിദ്ധമായ പന്ത്രണ്ടു ജ്യോതിർല്ലിംഗങ്ങളിൽ ഏററവും പ്രധാനപ്പെട്ട സോമനാഥനെ നാനാദേശങ്ങളിലുമുള്ള ജനങ്ങൾ ഭക്തിപൂർവ്വം സേവിച്ചുവന്നു. 1947–നവംബർ മാസത്തിൽ സുസ്മരണീയനേതാവായ സർദാർ വല്ലഭഭായ് പട്ടേൽ സോമനാഥം സന്ദർശിക്കുകയും അതിന്റെ ശോചനീയമായ സ്ഥിതികണ്ടു വ്യഥിതമനസ്കനായിത്തീർന്നു് ഉടൻ തന്നെ അതിന്റെ നവീകരണത്തിനായി ഉത്സാഹിക്കുകയും, അതിലേക്കായി സൗരാഷ്ട്രരാജപ്രമുഖനായ നവനഗരിലെ ജാംസാഹേബ്, കേന്ദ്ര ഗവണ്മെൻറിലെ മന്ത്രിമാരായ എൻ. വി. ഗാഡ്ഗിൽ, കെ.എം. മുൻഷി എന്നിവരും മററു ചിലരും അടങ്ങിയ ഒരു സമിതി രൂപവല്കരിക്കുകയും ചെയ്തു. ഈ സമിതിയുടെ പ്രവർത്തനത്തിന്റെ ഫലമായി വേണ്ട ധനം ശേഖരിക്കുകയും സോമനാഥത്തിന്റെ പുനർനിർമ്മിതി ആരംഭിക്കുകയും ചെയ്തു. ഇൻഡ്യാഗവണ്മെൻറിലെ ആർക്കിയാളജിക്കൽ ഡിപ്പാർട്ടുമെൻറിന്റെ സഹായത്തോടുകൂടി മനസ്സിലാക്കപ്പെട്ടതും, കുമാരപാലദേവൻ പണിയിച്ചതുമായ അഞ്ചാമത്തെ ക്ഷേത്രത്തിന്റെ രൂപത്തിൽ പണിയാൻ ഉദ്ദേശിച്ചിട്ടുള്ള ഇന്നത്തെ ക്ഷേത്രത്തിന്റെ ഗർഭഗൃഹം 1951 ഏപ്രിൽ അവസാനത്തോടുകൂടി പൂർത്തിയാക്കപ്പെട്ടു.

ഗർഭഗൃഹവും അതിനോടുതൊട്ടുള്ള പ്രാകാരവും, ഈ പ്രാകാരത്തിലേക്കുള്ള പടിക്കെട്ടുമാണു് ഇപ്പോൾ പണിതീർന്നിട്ടുള്ള ഭാഗങ്ങൾ. വൃത്താകൃതിയായ ഗർഭഗൃഹത്തിനു ഏകദേശം പത്തടി വ്യാസവും ഇരുപത്തഞ്ചടി

ഉയരവും ഉണ്ടു്. അതിന്റെ മുകൾഭാഗമാകട്ടെ അർദ്ധഗോളാകൃതിയിലാണു് പണിതിട്ടുള്ളതു്. അകത്തെ തറയും ചുവരുമെല്ലാം മാർബിൾകല്ലുകൾകൊണ്ടു നിർമ്മിച്ചിരിക്കുന്നു. ഇതിന്റെ മദ്ധ്യത്തിൽ ഏകദേശം ഏഴടി ഉയരമുള്ള കൃഷ്ണശിലാനിർമ്മിതമായ ശിവലിംഗം പൂർവ്വാഭിമുഖമായി നിൽക്കുന്നു. ഇതിനു നേരെ പുറകിലായി ഭിത്തിയിൽ മാർബിൾകല്ലിൽ പരാശക്തിയുടെ രൂപം കൊത്തിവെച്ചിട്ടുണ്ടു്.

1951 മേ മാസം 11-ാം തീയതി രാവിലെ 9-45 മണിക്കു് ഈ ജ്യോതിർല്ലിംഗത്തിന്റെ പ്രാണപ്രതിഷ്ഠ നിർവ്വഹിക്കപ്പെട്ടു. രണ്ടു ദിവസത്തിനുമുമ്പുതന്നെ ഇതു സംബന്ധിച്ച വൈദികചടങ്ങുകൾ ആരംഭിച്ചിരുന്നു. പല സ്ഥലങ്ങളിൽനിന്നും വരുത്തപ്പെട്ട വൈദികന്മാർ യഥാവിധി ജപഹോമാദികളെല്ലാം ചെയ്തു. ക്ഷേത്രത്തിന്റെ പ്രധാനമണ്ഡപത്തിനായുള്ള സ്ഥലത്താണു് ഇതെല്ലാം ചെയ്യപ്പെട്ടതു്. ഭാരതത്തിലെ പല ഭാഗങ്ങളിലായി ഇരുന്നൂറോളം പുണ്യതീർത്ഥങ്ങളിൽനിന്നു് ഇതിലേക്കായി ജലം കൊണ്ടുവരപ്പെട്ടിരുന്നു. കൃത്യസമയത്തുതന്നെ ലിംഗത്തിന്റെ പ്രാണപ്രതിഷ്ഠ നടന്നു. തദവസരത്തിൽ ഇൻഡ്യൻ പ്രസിഡണ്ടു് ബാബു രാജേന്ദ്രപ്രസാദ്, കാൺഗ്രസ്സ് പ്രസിഡണ്ടു് ബാബു പുരുഷോത്തമദാസ് താണ്ഡൻ, കേന്ദ്രഗവണ്മെന്റു മന്ത്രിമാരായ മുൻഷി, ഗാഡ്ഗിൽ എന്നിവർ, തിരുവിതാംകൂർ-കൊച്ചി രാജപ്രമുഖൻ, സൌരാഷ്ട്രത്തിലെ രാജപ്രമുഖൻ, സൌരാഷ്ട്രത്തിലെ മന്ത്രിമാർ തുടങ്ങി അനേകം പ്രശസ്തവ്യക്തികൾ സന്നിഹിതരായിരുന്നു. പല ദേശങ്ങളിൽനിന്നും ദർശനത്തിനായി വന്നിട്ടുള്ള ഒരു വമ്പിച്ച ജനാവലിയും അവിടെ ഉണ്ടായിരുന്നു. ഈ ജനങ്ങൾക്കെല്ലാം ഏററവും പരിമിതമായ ചെലവിൽ സോമനാഥത്തിൽ താമസത്തിനും ആഹാരത്തിനും വേണ്ട ഏർപ്പാടുകൾ ഭാരവാഹികൾ ചെയ്തിട്ടുണ്ടായിരുന്നു. പ്രതിഷ്ഠയെ തുടന്നു ജാംസാഹേബ്, രാജേന്ദ്രപ്രസാദ്, താണ്ഡൻ, സൌരാഷ്ട്രത്തിലെ പ്രധാനമന്ത്രി ഢേബർ എന്നിവരുടെ പ്രസംഗങ്ങളുണ്ടായിരുന്നു. ഏകദേശം പത്തരമണിയോടുകൂടി എല്ലാ ജനങ്ങൾക്കും ക്ഷേത്രത്തിൽ ചെന്നു ദർശനം ചെയ്യുന്നതിനുള്ള സൗകര്യം ലഭിച്ചു. കാശിയെപ്പോലെ ഇവിടെയും ഓരോരുത്തക്കും അഭിഷേകാർച്ചനാദികൾ ചെയ്യാവുന്നതാണു്.

അതേ ദിവസം തന്നെ ഉച്ചയ്ക്കുശേഷം 2-30 മണിക്കു സോമനാഥഭരണസമിതിയുടെ ആഭിമുഖ്യത്തിൽ, ബാംബേയിലെ ഭാരതീയവിദ്യാഭവനത്തിലെ ഭാരവാഹികൾ പലസ്ഥലങ്ങളിൽനിന്നും ക്ഷണിച്ചുവരുത്തിയിട്ടുണ്ടായിരുന്ന പണ്ഡിതന്മാരടങ്ങിയ † അഖിലഭാരതസംസ്കൃതപരിഷത്തു് തിരുവിതാംകൂർ-കൊച്ചി രാജപ്രമുഖൻ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ താണ്ഡൻ ബാബു ഉൽഘാടനം ചെയ്തു. തിരുമനസ്സിലെ പ്രസംഗത്തിൽ സംസ്കൃതഭാഷയുടേയും സാഹിത്യത്തിന്റേയും ശ്രേഷ്ഠതയെപ്പററി പ്രതിപാദിക്കുകയും പ്രാചീനപദ്ധതിയിൽ പഠിക്കുന്നതിനോടൊപ്പം ആധുനിക ഗവേഷണരീതികളും കൈക്കൊള്ളേണ്ടതു് അത്യാവശ്യമാണെന്നു് ഉൽബോധിപ്പിക്കുകയും ചെയ്തു.

സോമനാഥക്ഷേത്രത്തിൽനിന്നും ഏകദേശം രണ്ടുഫർലാംങ്ങ് അകലെ സരസ്വതീനദിയുടെ തീരത്തിൽ, അതിന്റെ സമുദ്രസംഗമസ്ഥലത്തിനടുത്തായി ശ്രീകൃഷ്ണൻ തന്റെ മർത്ത്യദേഹം ത്യജിച്ച 'ദേഹോത്സർ

† ലേഖകൻ ഇക്കൂട്ടത്തിൽപ്പെട്ട ഒരാളായിരുന്നു.

# ശ്രീരേഖ

## കൈനിക്കര കുമാരപിള്ള

നിരാക്ഷേപമായ വ്യക്തിത്വവും നിയതമായ ഒരു ദർശനവും—Philosophy—ഉള്ള ഒരാളിൽനിന്നുമാത്രമേ സാഹിത്യത്തിനു പ്രത്യേകമായ എന്തെങ്കിലും സംഭാവന സിദ്ധിക്കയുള്ളൂ. വൈലോപ്പിള്ളിക്കു് കവിത്വമുണ്ടു്, വ്യക്തിത്വമുണ്ടു്, ഒരു ദർശനവുമുണ്ടു്.

ശ്രീരേഖയെ തേജോമയമാക്കുന്ന കവിതകളിൽ ഒന്നാണു് "പന്തങ്ങൾ". കവിയുടെ ദർശനം കൂടുതൽ തെളിഞ്ഞു പ്രകാശിക്കുന്നതും അതിലാണു്.

ഏറിയ തലമുറയേന്തിയ പാരിൻ
വാരൊളി മംഗളകന്ദങ്ങൾ

ആയ പന്തങ്ങൾ വന്നുചേരുന്നതിനു് 'ചോരത്തുടിക്കും ചെറുകൈയുകളെ' കവി ആഹ്വാനം ചെയ്യുകയാണതിൽ.

പണ്ടു പിതാമഹർ കാട്ടിൻനടുവിൽ
ച്ചിന്തകളുരസിട്ടമക്കാലം
വന്നു പിറന്നിതു ചെന്തിണമോലും
വാളുകണക്കൊരു തീനാളം.

എന്നു് അഗ്നിയുടെ ഉപദർശനം തുടങ്ങി,

കാട്ടും പടലും വെണ്ണീറാക്കി
കനകക്കതിരിനു വളമേകി,
കഠിനമിരുമ്പു കുഴമ്പാക്കിപ്പല
കരുനിരവാർത്തു പണിക്കേകി,

---

ഗ്ഗം' എന്ന പുണ്യസ്ഥലം സ്ഥിതിചെയ്യുന്നു. അവിടെ കൊത്തിവെച്ചിട്ടുള്ള ശ്രീകൃഷ്ണപാദങ്ങളിൽ പൂജകൾ നടത്തിവരുന്നുണ്ടു്. ഈ സ്ഥാനത്തു് ഒരു വലിയ സ്മാരകമന്ദിരം പണിതു് അതിൽ ഭഗവദ്ഗീത മുഴുവനും കൊത്തിവെയ്ക്കുന്നതിനു് ഉദ്ദേശിച്ചിട്ടുണ്ടു്. ഇതിന്റെ ശിലാസ്ഥാപനകർമ്മം വൈകുന്നേരം ആറുമണിക്കു ജാംസാഹേബ് ദിഗ്വിജയസിംഹജി നിർവഹിച്ചു. ഇദ്ദേഹം ശ്രീകൃഷ്ണന്റെ കുടുംബത്തിൽ ചേർന്ന ആളും അദ്ദേഹത്തിൽനിന്നും 133-ാമത്തെ തലമുറക്കാരനുമാണെന്നു വിശ്വസിച്ചുപോരുന്നു.

പ്രതിഷ്ഠാസമയത്തു സന്നിഹിതരായിരുന്ന പ്രശസ്തവ്യക്തികളിൽ മിക്കവരും സംസ്കൃതപരിഷത്തിലും ദേഹോത്സർഗ്ഗത്തിലെ ശിലാസ്ഥാപനകർമ്മത്തിലും സംബന്ധിക്കുകയും പ്രസംഗിക്കുകയും ചെയ്യുകയുണ്ടായി.

മേ 12-ാം തീയതി വീണ്ടും സമ്മേളിച്ച സംസ്കൃതപരിഷത്തിൽ സംസ്കൃതപഠനത്തെ പ്രോത്സാഹിപ്പിക്കുന്നതിനും, നമ്മുടെ വിവിധസർവ്വകലാശാലകളിലും പള്ളിക്കൂടങ്ങളിലുമുള്ള സംസ്കൃതപഠനത്തിനു ഐകരൂപ്യം വരുത്തുന്നതിനും മററും വേണ്ട മാറ്റങ്ങളെപ്പററി ചർച്ചനടക്കുകയും, സംസ്കൃതാദ്ധ്യാപനവും പൗരസ്ത്യഗവേഷണവും നടത്തിവരുന്ന വിവിധസ്ഥാപനങ്ങളോടു യോജിച്ചു പ്രവർത്തനം ചെയ്യുന്ന ഒരു സാർവ്വലൗകികസംസ്കൃതവിദ്യാകേന്ദ്രം സോമനാഥത്തു സ്ഥാപിക്കേണ്ടതാണെന്നു നിശ്ചയിക്കുകയും, അതിലേക്കുവേണ്ട ഭാരവാഹികളെ തിരഞ്ഞെടുക്കുകയും ചെയ്തു.

അങ്ങനെ സോമനാഥപ്രതിഷ്ഠയും തത്സംബന്ധമായ മററു ചടങ്ങുകളും സമംഗളം പര്യവസാനിച്ചു.

അറിവിൻ തിരികൾ കൊളുത്തി
കലകൾ.
കാവ്യവശത്തിൻ ചൂടേകി....

ഇങ്ങനെ തലമുറതോറുമുണ്ടായ മാനവപരിഷ്കാരത്തിന്റെ പുരോഗതി സൂചിപ്പിച്ചിട്ട്,

ധൃഷ്ടതക്കൂട്ടമധർമ്മശതത്തിൻ
പട്ടടതീർത്തു പന്തങ്ങൾ.
പാവനമംഗളഭാവിപഥത്തിൽ
പട്ടുവിരിച്ചു പന്തങ്ങൾ.
മർത്ത്യചരിത്രം മിന്നലിലെഴുതീ-
യിത്തുടുനാരാചാന്തങ്ങൾ!

ഇത്യാദി അപദാനങ്ങളെ കീർത്തനം ചെയ്യുന്നു. കവി പിന്നെ പറയുന്നു:

പോയ്മറവാന്നവർ ഞങ്ങൾക്കേകീ
കൈമുതലായീപ്പന്തങ്ങൾ.
ഹൃദയനിണത്താൽത്തൈലം നൽകി,
പ്രാണമരുത്താൽ തെളിവേകി,
മാനികൾ ഞങ്ങളെട്ടത്തുനടന്നു
വാനിനെ മുകരും പന്തങ്ങൾ.
ഉച്ചലമാക്കീയൂഴിയെ, ഞങ്ങടെ-
യുജ്ജ്വലഹൃദയസ്പന്ദങ്ങൾ.
അടിമച്ചങ്ങല നീററിയുടപ്പാൻ
അഭിനവലോകം നിർമ്മിപ്പാൻ
ആശയ്ക്കൊത്തു തുണച്ചു ഞങ്ങളെ-
യാളിക്കത്തും പന്തങ്ങൾ,
ക്രൂരികളിൻ വിരിമാറു പിളർത്തി-
ച്ചോരകുടിക്കും ദന്തങ്ങൾ.

പക്ഷേ, അതുകൊണ്ടുമായില്ല. ഇനിയും കിടക്കുന്ന ഈ പന്തങ്ങൾകൊണ്ടു പലതും നിർവഹിക്കാൻ—

ഗ്രന്ഥതടത്തിൽ മുഗീയത മരുവും
കാട്ടുകളുണ്ടവ കരിയട്ടെ.
വാരുറേറാരു നവീനയുഗത്തിൻ
വാകത്തോപ്പുകൾ വിരിയട്ടെ.
അസ്മദനശ്വരപൈതൃകമാമീ
യഗ്നിവിടർത്തും സ്കന്ധങ്ങൾ
ആകെയുടച്ചീടട്ടേ മന്നിലെ
നാകപുരത്തിൻ ബന്ധങ്ങൾ.

അതിലേക്കു കവി വിളിക്കുന്നു:—

ചോരതുടിക്കും ചെറുകൈയ്യുകളേ
പേറുക വന്നീപ്പന്തങ്ങൾ!

അനുക്ഷണം അനിരോധ്യമായി കുതിച്ചുപായുന്ന ക്രിയാത്മകമായ മനുഷ്യവീര്യത്തിന്റെ അദമ്യമായ ജ്വാലാകലാപമാണ് ഈ പന്തങ്ങളിൽ നാം ദർശിക്കുന്നതു്.

മനുഷ്യവീര്യത്തിന്റെ തന്നെ സങ്കീർത്തനങ്ങളാണ് 'മലതുരക്കൽ' 'ജലസേചനം' എന്നീ കവിതകളും. ഒന്നിൽ മനുഷ്യവീര്യം ഒരു വൻമലയെ വെല്ലുന്നു; മററതിൽ ഒരു മഹാനദിയേയും.

ആവിവണ്ടിക്കുളിയിട്ടോടാൻ മാമല തുരക്കുന്ന കൂലിവേലക്കാരുടെ കൂട്ടത്തിൽ ഒരു വൃദ്ധനും അയാളുടെ മകനുമുണ്ട്. വൃദ്ധൻ ആ യത്നത്തിന്റെ സാഫല്യത്തിൽ വിശ്വസിക്കുന്നില്ല. 'മർത്ത്യവീര്യമീയദ്രിയെവെല്ലും' എന്നു പൂർണ്ണമായി വിശ്വസിക്കുകയും,

കാരിരുമ്പിനും കല്ലിനും മീതേ
നീറിനില്ലീലേ പൗരുഷനാളം?

എന്നനുസ്മരിച്ചു് ഉത്സാഹംകൊള്ളുകയും, പതറുകൊള്ളാത്ത നിരന്തരയത്നംകൊണ്ടു് തന്റെ വിശ്വാസം ശരിയെന്നു സംശയാലുവായ അച്ഛനെ ബോദ്ധ്യപ്പെടുത്തിക്കൊടുക്കുകയും ചെയ്യുന്ന ആ യുവാവ്, യാഥാസ്ഥിതികത്വത്തിൽ വീണാറഞ്ഞുപോയ പഴയ തലമുറയെപ്പോലും തീവ്രവും സഫലവുമായ പ്രയത്നവീര്യംകൊണ്ടു് മുന്നോട്ടു് ഉരുക്കിയൊഴുക്കുന്ന പുതിയ തലമുറയുടെ പ്രവാചകനാണ്.

കൊട്ടംവറുതികൊണ്ടു പൊറുതിമുട്ടിയ അമ്പാടിയുടെ മദ്ധ്യത്തിൽക്കൂടി ദൃഷിച്ച

മുതലാളിത്തമനഃസ്ഥിതിയോടെ, ചുററുപാടും നടമാടുന്ന ദാരിദ്ര്യത്തെപ്പററി തെല്ലും ചിന്തയില്ലാതെ 'കാററിനാൽ കുന്തളം ചീകിച്ചിരിച്ചങ്ങു' പാഞ്ഞുപോകുന്ന 'കാട്ടിലെ സുന്ദരിയായ' കാളിന്ദിയെ കൃഷീവലരാജാവായ ബലരാമൻ തടഞ്ഞുനിർത്തി. "സീരത്താലാററിൻെറ തീരത്തെ, നിന്ദാഹങ്കാരത്തെ' ഭേദിച്ചു് ആ യാമുനനീലജലത്തിൽ താർമകൾക്കാടാൻ കളം വരച്ചു. താമസിയാതെ ആ ജലം, 'ആയുന്ന ക്ഷുമ്പായി,പ്പൂവിൻ കുഴമ്പായിക്കായിൻ കുഴമ്പായിക്കാണുമാറായ്". അമ്പാടിയിൽ വീണ്ടും 'പൊങ്ങീ ദധിമഥനോത്സവസംഗീതം, കങ്കണരിംഖണസങ്കലിതം'. ഇങ്ങനെ 'ശൂരയാം സുരജാഗോവിനെ' രാമൻ 'കൊട്ടത്തൊഴുത്തിൽ കറന്ന' കഥയാണ ജലസേചനം.

മാനവവീര്യത്തിൻെറ പ്രകീർത്തനം തന്നെ ഇതും. പക്ഷെ അതു കർഷകവീര്യവിജയമാണെന്നും, 'പട്ടിണി പാരിനെത്തിന്നവേ വെള്ളപ്പട്ടുകിടക്കവിടാത്ത', 'നീറിട്ടുമൂർവിതൻ ജീവനംകൊണ്ടുപോയി വെറും ഉപ്പിൽ കലക്കാൻ' മടിക്കാത്ത, അഹങ്കാരംനിറഞ്ഞ ഒരു അമിത്രശക്തിയുടെ മേൽ ആർജ്ജിക്കുന്ന വിജയമാണെന്നും അതിനൊരു മെച്ചംകൂടിയുണ്ടു്.

വൈലോപ്പിള്ളിക്കു ജീവിതം മായയല്ല, യാഥാർത്ഥ്യമാണു്. വ്യക്തികൾ മറയും, തലമുറകൾ മറയും; ജീവിതം സകല പ്രതിരോധങ്ങളേയും തട്ടിത്തകർത്തുകൊണ്ടു മുന്നോട്ടുപായും. ക്ഷീണിക്കുന്ന കരങ്ങളിൽനിന്നു യുവചൈതന്യം തുളുമ്പുന്ന കരങ്ങളിലേക്കു് പന്തങ്ങളും പണിക്കോപ്പുകളും പകർന്നുപകർന്നു മുന്നോട്ടു പായുന്ന മനുഷ്യരാശിയുടെ മഹനീയവും മനോഹരവുമായ ആ ഘോഷയാത്രയിലാണു് അദ്ദേഹത്തിൻെറ അചഞ്ചലമായ വിശ്വാസവും ആത്യന്തികമായ ആശയും നിക്ഷേപിച്ചിട്ടുള്ളതു്.

അദ്ദേഹത്തിൻെറ ചിന്താഗതിയ്ക്കു് ഉയിരും ഉറപ്പും നൽകുന്നതു് സുധീരമായ ശുഭാപ്തിവിശ്വാസമാണു്. മനുഷ്യജീവിതത്തിൽ പ്രത്യക്ഷപ്പെടുന്ന മാലിന്യങ്ങളും ദൌർബ്ബല്യങ്ങളും ദൌഷ്ട്യങ്ങളും അദ്ദേഹത്തിൻെറ ശ്രദ്ധയിൽ പെടായ്കയല്ല. 'നരർ തൻ നെഞ്ചിൽക്കൂടിത്തേർവിട്ടുമധർമ്മത്തിൻ നാസയിലിടിക്കാൻ മടിക്കാത്ത' കവിക്കു് അവയിലെല്ലാംകൂടി, അവയെല്ലാം പരിഹരിച്ചും വേണ്ടപ്പോൾ സംഹരിച്ചും മുന്നോട്ടു പ്രവഹിക്കുന്ന സമഗ്രമായ മാനവവീര്യത്തിൽ, അതിൻെറ അധൃഷ്യതയിൽ, അതിൻെറ തികച്ചും ധാർമ്മികമായ ലക്ഷ്യത്തിൽ ഉലച്ചിൽ തട്ടാത്ത വിശ്വാസമുണ്ടു്. അതുകൊണ്ടു് ഭയമോ പാരവശ്യമോ അറിയാത്ത പൌരുഷത്തിൻെറയും അക്ഷയപ്രഭമായ പ്രസാദാത്മകത്വത്തിൻെറയും ഉൽക്കൃഷ്ടമായ സന്ദേശമാണ വൈലോപ്പിള്ളി നമുക്കു നൽകുന്നതു്. പ്രതിപാദ്യത്തിൽ വൈവിധ്യവും പ്രതിപാദനത്തിൽ വൈചിത്ര്യവും വേണ്ടവണ്ണം പ്രദർശിപ്പിക്കുന്ന ഈ കവിതാസമാഹാരത്തിലെ പതിനെട്ടു കവിതകളിൽ ഒന്നിൽപോലും ജീവിതപരാഭവത്തിൻെറ കരച്ചിലും കണ്ണുനീരും കണികാണാൻ കിട്ടുകയില്ല. ശോകനൈരാശ്യങ്ങളുടെ നിഴലടിഞ്ഞ 'ഒരുഗാനം' 'ചിച്ചകപ്പൂവു്' ഈ കവിതകളിൽപ്പോലും ആശയുടെ രശ്മികൾ നീളുന്നതു കാണാം.

ഈ കവിതകളിൽ ഓളം തല്ലുന്നതു് സംഭ്രാന്തമായ നൈരാശ്യമല്ല, വിജയോന്മുഖമായി ആർത്തടിക്കുന്ന ജീവശക്തിയുടെ ദൃപ്തമായ അഹംകാരമാണു്.

ആധുനികഭൌതികവിജ്ഞാനത്തിൻെറയും അതിനോടു ബന്ധപ്പെട്ട പാശ്ചാത്യ

സാംസ്കാരത്തിന്റെയും പ്രേരണ വൈലോപ്പിള്ളിയുടെ ഈ ചിന്താഗതിയിൽ കാണാൻ കഴിയും. എന്നാൽ അദ്ദേഹം കേരളീയനാണ്. തികഞ്ഞ ഭാരതീയനുമാണ്. 'തുകിലുണർത്തൽ' 'ഊഞ്ഞാലിൽ' 'പൂക്കൈത' 'കേരളത്തിന്റെ ചിരി' ഇവയിലെ വിഷയങ്ങൾ കേരളീയങ്ങളാണ്. ഹൃദയാപഹാരകങ്ങളായ കുറെ കേരളീയചിത്രങ്ങൾ അവയിൽക്കൂടി കവി നമുക്കു നൽകുന്നുമുണ്ട്.

കുളികഴിയെക്കണ്ണെഴുതി—
ക്കസ്തൂരിക്കുറികുത്തി
കുറുമൊഴിതൻ പൂ ചൂടി—
ക്കുത്തു ഞൊറിത്തുകിൽ ചുററി
മണവാളൻ വാണരുളും—
മണിയറതൻപാർശ്വത്തിൽ
പൂവരിയും നന്ദികളും—
പൂണ്ടുയരും കൈക്കൂപ്പി
പരദൈവം ചിരിതൂവും—
ചെറുദീപത്തിനുമുൻപിൽ
മംഗല്യം നേരുന്നു—
മലയാളപ്പെൺകൊടിയാൾ!

മാത്രമല്ല, "നൂറുവെററിലതിന്നാപുലരിയും", "മന്നിനെ മുകരും വെൺമുകിലണിപോൽ" "പുന്നകൾ പൂത്തോരടിവാരവും", "ചിറവക്കത്തുപുഞ്ചകൾ കാത്തെഴും കൊച്ചുപുലക്കള്ളിയായ കൈതയും", "ഇടിതിന്നാ തെങ്ങിൻ പൊത്തിലെ കിളിയും" കവിയുടെ കേരളീയത്വത്തെ വിളംബരം ചെയ്യുന്നു.

ഒരു കവിയുടെ രോഷത്തിന്റെ പൊള്ളലും തൂലികയുടെ മൂർച്ചയും എത്രമേൽ മാരകമാകാമെന്നു കാണിക്കുന്ന ഒരു കവിതയാണ് 'ഒരു കൊടി'. ഭാരതത്തിന്റെ സ്വാതന്ത്ര്യക്കൊടി സംസ്ഥാനികപതാകയുടെ അകമ്പടി കൂടാതെ ഉയർത്തരുതെന്നുണ്ടായ ഗർഹണീയമായ ആജ്ഞ കേരളഭക്തനെങ്കിലും അതിൽക്കവിഞ്ഞ ഭാരതഭക്തനും കൂടെയായ കവിയെ ക്രമാധികമായി അരിശം കൊള്ളിച്ചതിന്റെ ഫലമാണ് അത്. തീവ്രമായ വേദനയും ഉൽക്കടമായ കോപവും അതിൽ ആസകലം ആളിക്കത്തുകയാണ്. ഭീകരവും ദുസ്സഹവുമായ ഒരു സൗന്ദര്യമുണ്ടതിന്. എങ്കിൽ അതിൽ കൂടെക്കൂടെ കവി പ്രയോഗിക്കുന്ന നിന്ദാനിർഭരങ്ങളായ ഭർത്സനങ്ങൾ ധാർമ്മികവും സമർഹവുമായ കോപത്തിന്റെ ശുദ്ധമായ ആഗ്നേയശോഭയ്ക്കു മങ്ങലണയ്ക്കുന്ന ധൂമോൽഗമങ്ങളായിപ്പോയി എന്നു പറയാതെ തരമില്ല. പ്രകോപനം എത്രതന്നെ ഉൽക്കടമായിരുന്നാലും, താഴ്ന്നതരം ശകാരം ഒരു കവി അവശ്യം പാലിക്കേണ്ട ഗൗരവത്തിനു ചേർന്നതല്ല.

'ഊഞ്ഞാലിൽ' 'പടക്കളത്തിലെ പൂമ്പാററ' മുതലായി അതിമനോഹരങ്ങളായ കവിതകൾ ഈ ഗ്രന്ഥത്തിൽ ഇനിയും അനേകമുണ്ട്. കാവ്യഭംഗിയില്ലാത്ത ഒരു കവിതയും ഇതിലില്ല.

കേരളീയക്ക് അഭിമാനിക്കത്തക്ക അനുഗൃഹീതനായ ഒരു കവിയാണു വൈലോപ്പിള്ളി. അദ്ദേഹത്തിന്റെ കവിതകളിൽ ശബ്ദമാധുര്യവും അർത്ഥഗാംഭീര്യവും, വികാരവും വിചാരവും, സൂക്ഷ്മാവലോകനവും സമുജ്ജ്വലമായ ഭാവനയും പൂർണ്ണമായി അനുരഞ്ജിക്കുന്നു. അതുകൊണ്ട് അവ ബഹുധാ സമാസ്വാദ്യങ്ങളാണ്. 'കന്നിക്കൊയ്ത്തു' കൊണ്ടുതന്നെ പതിരില്ലാത്ത ഒന്നാംതരം ധാന്യം വിളയിക്കാൻ കെല്പുള്ള കാവ്യകർഷകനാണു താനെന്നു തെളിയിച്ച വൈലോപ്പിള്ളിയുടെ തുടർന്നുള്ള പരിശ്രമം മലയാളത്തിന്റെ ഒളിമങ്ങാത്ത ശ്രീരേഖയായി പരിണമിച്ചതിൽ അത്ഭുതപ്പെടാനില്ല.

ഗ്രന്ഥകർത്താ— വൈലോപ്പിള്ളിൽ ശ്രീധരമേനോൻ.
പ്രസാധകർ. എൻ. ബി. എസ്. കോട്ടയം.

---

എ. ഐ. ആർ (തിരുവനന്തപുരം)ന്റെ അനുവാദത്തോടുകൂടി.

# "ശാസ്ത്രദൃഷ്ടിയിലൂടെ"

## എസ്. പരമേശ്വരൻ

പതിനൊന്നു ലേഖനങ്ങളുടെ സമാഹാരമാണു് "ശാസ്ത്രദൃഷ്ടിയിലൂടെ" എന്ന ഗ്രന്ഥം. വർണ്ണവിദ്വേഷം, മദ്യപാനം, ഇന്ത്യയിലെ ഭക്ഷണപ്രശ്നം, ശിലാദ്രവദ്വീപുകൾ, ഉറക്കം, മാംസഭുക്കുകളായ സസ്യങ്ങൾ, ആസ്സാമിലെ ഭൂകമ്പം, ധൂമകേതു, അഞ്ചുലക്ഷം കൊല്ലത്തിനുശേഷം, കുഷ്ഠരോഗം, പുകവലി കേടാണോ? എന്നീ വിഷയങ്ങളെ ശാസ്ത്രദൃഷ്ടിയിലൂടെ വീക്ഷിക്കുവാനാണു് ഗ്രന്ഥകാരൻ ശ്രമിച്ചിട്ടുള്ളതു്. ഉദ്യമം ശ്ലാഘനീയംതന്നെ എന്നതിൽ സംശയമില്ല; പക്ഷേ, ഫലം വേണ്ടപോലെ ആയില്ലെന്നു പറയേണ്ടിവന്നതിൽ ഖേദമുണ്ടു്. പക്ഷാന്തരങ്ങൾക്കിടംകൊടുക്കുന്ന ഭാഗങ്ങൾ മാത്രമാണെങ്കിൽ അത്ര കാര്യമാക്കേണ്ടതില്ലെന്നുവയ്ക്കാം; നോട്ടക്കുറവുകൊണ്ടുണ്ടാകുന്ന പന്തികേടുകൾ വന്നുകൂടിയാലോ? അതും സാധാരണക്കാരെ ഉദ്ദേശിച്ചു രചിച്ചിട്ടുള്ള ഒരു ശാസ്ത്രഗ്രന്ഥത്തിലാണെന്നുകൂടി ഓർക്കേണ്ടതുണ്ടു്.

ഒന്നാമതായി പറയുവാനുള്ളതു് 'ഇന്ത്യയിലെ ഭക്ഷണപ്രശ്നം' എന്ന ലേഖനത്തെക്കുറിച്ചാണു്. അതിൽക്കൊടുത്തിരിക്കുന്ന ജനസംഖ്യക്കണക്കു്—1941–ലേതു മാത്രമല്ല, 1960-ലും 1970–ലുമുണ്ടാകാനിടയുള്ളവയും — (പാകിസ്ഥാനുൾപ്പെടെയുള്ള) ഇന്ത്യാ ഉപഭൂഖണ്ഡത്തിലേതാണു്. കൃഷിഭൂമിയുടെ കാര്യവുമങ്ങിനെതന്നെ. വിഭജനംകഴിഞ്ഞു്, മൂന്നുകൊല്ലത്തിനുശേഷം പ്രസിദ്ധംചെയ്ത ഇപ്പുസ്തകത്തിൽ കണക്കുകളെല്ലാം പൊളിച്ചെഴുതാതെ ആ ലേഖനം ചേർത്തതു് ഒട്ടും ഉചിതമായില്ല.

'വർണ്ണവിദ്വേഷം' 'അഞ്ചുലക്ഷം കൊല്ലത്തിനുശേഷം' എന്നീ ലേഖനങ്ങളിൽനിന്നു് ഓരോ ഖണ്ഡികവീതം ഉദ്ധരിക്കാം:— "അധികം വലിപ്പമുള്ള തലച്ചോറുള്ളവർക്കു് അധികം ബുദ്ധിശക്തി ഉണ്ടായിക്കൊള്ളണമെന്നുണ്ടോ? ഇല്ലെന്നുള്ളതാണു വാസ്തവം. ഏററവും വലിയ തലച്ചോറുള്ളവർ സാധാരണ മന്ദന്മാരായിരിക്കുമത്രേ; ഇതേവരെ രേഖപ്പെടുത്തിയിട്ടുള്ളതിൽ ഏററവും ചെറിയ തലച്ചോറു്, അതിബുദ്ധിമാനും മഹാകവിയും ആയിരുന്ന ഡാൻടേയുടേതായിരുന്നു" (വർണ്ണവിദ്വേഷം—പേജ് 6) "പൊതുവിൽ പറയുകയാണെങ്കിൽ തലച്ചോറിന്റെ വലിപ്പം, ബുദ്ധിശക്തിയുടെ കൂടുതലിനെ കുറിക്കുന്നു. ഈ നിയമം പരിണാമചരിത്രത്തിൽ പരിപൂർണ്ണമായി തെളിയിക്കപ്പെട്ടിട്ടുള്ളതാണു്...............തലച്ചോറിന്റെ വലിപ്പവും ബുദ്ധിശക്തിയും തമ്മിലുള്ള ബന്ധത്തെക്കുറിച്ചു് ഈ നിയമത്തിനു വിപരീതമായി ഒരൊററ അനുഭവം മാത്രമേ പരിണാമചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുള്ളു. അതു ലണ്ടനിലെ ഒരു തോട്ടക്കാരനെ സംബന്ധിക്കുന്നതാണു്. ഇന്നേവരെ രേഖപ്പെടുത്തിയിട്ടുള്ളതിൽ ഏററവുമധികം വലിപ്പമുള്ള തലച്ചോറു് അയാൾക്കായിരുന്നു. എന്നാൽ അയാൾ ബുദ്ധിശക്തി തീരെ ഇല്ലാത്ത ആളുമായിരുന്നു. പക്ഷേ ഒററപ്പെട്ട ഈ സംഗതി മുകളിൽ വിവരിച്ച സാധാരണ നിയമത്തെ ബാധിക്കയില്ല" (അഞ്ചുലക്ഷം കൊല്ലത്തിനുശേഷം–പേജ് 70–71) ഈ രണ്ടു ഖണ്ഡികകളും വായിക്കുന്ന ഒരാൾ എന്താണു മനസ്സിലാക്കേണ്ടതു്?

അടുത്തതായി ' പുകവലി കേടാണോ? ' എന്ന ലേഖനത്തിലുള്ള രണ്ടു പ്രസ്താവനകളെക്കുറിച്ചു ചിന്തിക്കാം. "കയ്യിലും കാലിലുമുള്ള രക്തസഞ്ചാരം തീരെ നിന്നു പോവുന്ന ഒരു അപൂർവ്വരോഗമുണ്ട്. അതുണ്ടാവാൻ പുകവലി കാരണമായി കണക്കാക്കാറില്ലെങ്കിലും, ഉള്ളവൎക്ക് ആ ദീനം അധികമാവാൻ പുകവലി കാരണമാകുമെന്നതിനു സംശയമില്ല. അതുപോലെ തന്നെയാണ് ഏതുരോഗത്തിന്റെ കഥയും" (പേജ് 86) എന്നതാണ് ഒന്ന്. വെർജീനിയായിലെ പല ഡോക്ടർമാർകൂടി പ്രസിദ്ധം ചെയ്ത ഒരു പ്രസ്താവനയിൽ പറഞ്ഞിരിക്കുന്നതു് എഴുപതുവയസ്സിനു മുമ്പ് ഏതുരോഗം പിടിപെടുന്നതു് അധികമായി പുകവലിക്കാർക്കാണെന്നാകുന്നു. ഏതുരോഗമുണ്ടാവാൻ പുകവലി കാരണമായി കണക്കാക്കണമെന്നല്ലേ ഇതിൽനിന്നു സ്പഷ്ടമാകുന്നതു്? രണ്ടാമത്തെ പ്രസ്താവനയിതാണ്. "ഡോക്ടർ റേമണ്ട്പേൾ പല നിരീക്ഷണങ്ങളും നടത്തിയതിന്റെ ഫലമായി, ആയുസ്സിനെ പുകവലി കുറച്ചേയ്ക്കുമെന്ന അനുമാനത്തിലെത്തി. അദ്ദേഹത്തിന്റെ കണക്കുപ്രകാരം, വലിയ പുകവലിക്കാരൻ പുകയ്ക്കുന്ന ഓരോ സിഗററും അയാളുടെ ആയുസ്സിൽനിന്ന് 34.6 മിനിട്ടു വെട്ടിക്കുറയ്ക്കുമത്രേ. പക്ഷേ ഈ അഭിപ്രായത്തോടു യോജിക്കുന്ന വിദഗ്ദ്ധന്മാർ കുറവാണ്. ആയുസ്സ് കുറയുമെന്നു സംശയിക്കുവാൻ വേണ്ടതു തെളിവില്ലെന്നുതന്നെ പറയാം." (പേജ് 87) 'ഈ അഭിപ്രായത്തോടു യോജിക്കുന്ന വിദഗ്ദ്ധന്മാർ കുറവാണെ'ന്ന് ഒരു ഒഴുക്കൻമട്ടിൽ പറഞ്ഞു നിൎത്താതെ, ഈ അഭിപ്രായത്തോടു യോജിക്കാത്തവരിൽ ചിലരുടെ പേരുകളും, അവരുടെ പ്രസ്താവനകളും ചേൎത്തിരുന്നെങ്കിൽ കൊള്ളാമായിരുന്നു. ന്യൂയാൎക്കുനഗരത്തിലെ സൈക്കാളജിക്കൽ സർവ്വീസ് സെൻററിലെ ഡയറക്ടറായ ഡോക്ടർ ഹെൻറി ലിങ്ക് 1938-ൽ പറഞ്ഞതിങ്ങനെയാണ്: "ഡോക്ടർ റേമണ്ട് നടത്തിയ അന്വേഷണങ്ങളിൽനിന്ന് പുകവലിക്കാർ പുകവലിക്കാത്തവരുടെ അത്ര ജീവിക്കുകയില്ലെന്നു തെളിയിച്ചുവല്ലോ. ഇന്ന്, ആ വസ്തുത വളരെപ്പേർ സമ്മതിക്കവേതന്നെ അതിൽനിന്നു വിട്ടുമാറുവാൻ തങ്ങൾക്കു ശക്തിയില്ലല്ലോ എന്നു വ്യസനിക്കുകയും ചെയ്യുന്നു" ആൻഡ്രൂസാൾട്ടർ എന്ന ശാസ്ത്രജ്ഞനും ഇതേ അഭിപ്രായംതന്നെയാണ് പുറപ്പെടുവിച്ചിട്ടുള്ളതു്. ഇതൊന്നും മി. നമ്പൂതിരിപ്പാടിന്റെ ദൃഷ്ടിയിൽപ്പെട്ടില്ലെന്നു വരുമോ എന്തോ?

'ധൂമകേതു'വിനെക്കുറിച്ചുള്ള ലേഖനത്തിൽ "അത്രയും ശൂന്യമാണ് അതിന്റെ (ധൂമകേതുവിന്റെ) ഉള്ള്." (പേജ്–64) എന്നു പറഞ്ഞിരിക്കുന്നു. ധൂമകേതുവിന്റെ മൂലകന്ദ (nucleus) ത്തെ ആവരണം ചെയ്തിരിക്കുന്നതു് ഒരു 'നേരിയ വാതക' (tenuous gas) മാണെന്നും, കാഴ്ചയിൽ മേഘംപോലെയിരിക്കുന്ന അതിനെ 'കോമാ' എന്നാണു വിളിച്ചുപോരുന്നതെന്നും മിക്ക ജ്യോതിശ്ശാസ്ത്രഗ്രന്ഥങ്ങളിലും കാണാം. 'ശൂന്യ'മെന്ന പദം സൂക്ഷിച്ചുവേണ്ടിയിരുന്നു പ്രയോഗിക്കുവാൻ. കൂടാതെ, സൂര്യനെ സമീപിക്കുമ്പോൾ മാത്രമേ ധൂമകേതുവിനു വാലുണ്ടാകുകയുള്ളുവെന്നും വികർഷണനിമിത്തം സൂര്യന്റെ എതിർവശത്തേ ആ വാൽ സ്ഥിതിചെയ്യു എന്നുമുള്ള വിവരങ്ങൾ ശാസ്ത്രദൃഷ്ടിയിലൂടെ നോക്കീട്ട് വിട്ടുപോയിരിക്കുന്നു.

'ശിലാദ്രവദീപുകൾ' എന്ന ഉപന്യാസത്തിൽ, ഭൂകമ്പം സാധാരണ ഉണ്ടാവുന്നതെങ്ങിനെ എന്നു പ്രതിപാദിച്ചിരിക്കുന്ന ഭാഗം വേണ്ടപോലെ വ്യക്തമായിട്ടില്ല.

'മാംസഭക്ഷകകളായ സസ്യങ്ങൾ' 'ആസ്സാമിലെ ഭൂകമ്പം' എന്ന രണ്ടു ലേഖനങ്ങളിലെ പ്രതിപാദനം നന്നായിട്ടുണ്ട്. പക്ഷേ "വീനസ്ഫ്ളൈട്രാപ്പി'ൻെറ കാര്യത്തിൽ അതിൻെറ ഇലയിലുള്ള—sensitive bristles, normally three in number—രോമത്രയത്തെക്കുറിച്ചും മററും പറയേണ്ടതായിരുന്നു. അതുപോലെ തന്നെ ഭൂകമ്പത്തിൻെറ കാരണത്തെപ്പററി പ്രതിപാദിക്കുന്ന ഭാഗത്തു് 'ഭൂമിയുടെ കേന്ദ്രഗോളസങ്കോചത്തെ ആസ്പദമാക്കിക്കൊണ്ടുള്ള (ഭൂകമ്പ)സിദ്ധാന്തത്തെക്കുറിച്ചുകൂടി സ്മരിക്കാമായിരുന്നു. എങ്കിൽ ആ രണ്ടു ലേഖനങ്ങൾക്കും സമഗ്രത സിദ്ധിക്കുമായിരുന്നുവെന്നാണെനിക്കു തോന്നുന്നതു്. ശാസ്ത്രദൃഷ്ടിയിലൂടെ വീക്ഷിക്കുമ്പോൾ, കാര്യങ്ങളെ വേണ്ടപോലെയും പൂർണ്ണമായും കാണ്മാനല്ലേ നാം ആഗ്രഹിക്കുക.

മദ്യപാനം, ഉറക്കം, കുഷ്ഠരോഗം എന്നീ മൂന്നു ലേഖനങ്ങളിൽ ശാസ്ത്രജ്ഞന്മാരുടെ വിദഗ്ദ്ധാഭിപ്രായങ്ങളെ ക്രോഡീകരിച്ചിരിക്കുകയാണു്. പ്രസിദ്ധ ജന്തുശാസ്ത്രജ്ഞനായ റായി ആൻഡ്റൂ ചാപ്പ്മാൻ രചിച്ച ഒരു സങ്കല്പചിത്രത്തെ ആധാരമാക്കിക്കൊണ്ടുള്ള ഉപന്യാസമാണു് "അത്യുലക്ഷം കൊല്ലത്തിനുശേഷം." ഈ നാലുമാണു് ഈ ഗ്രന്ഥത്തിലെ മെച്ചപ്പെട്ട ലേഖനങ്ങൾ.

കുറെക്കൂടി സൂക്ഷ്മവും വിശദവുമായ തരത്തിൽ മി. നമ്പൂതിരിപ്പാട്ട് നമുക്കു കാര്യങ്ങൾ പറഞ്ഞുതന്നിരുന്നെങ്കിൽ എന്നാണു് ഈ ഗ്രന്ഥം വായിക്കുന്ന ഒരാൾക്കു തോന്നുക. നമ്മുടെ ഭാഷ ശാസ്ത്രഗ്രന്ഥങ്ങളുടെ കാര്യത്തിൽ അനുഭവിക്കുന്ന ദാരിദ്ര്യം നിമിത്തം ഈ ഗ്രന്ഥവും സ്വാഗതാർഹം തന്നെ.

---

ഗ്രന്ഥകർത്താവു്: എം.സി. നമ്പൂതിരിപ്പാട്ട്, ബി. എസ്സി. മംഗളോദയം ലിമിററഡ്, തൃശ്ശൂർ. വില: 1 ക.

---

# അനുരഞ്ജനം

## എം. കൃഷ്ണൻനായർ

ശ്രീ. എൻ. കൃഷ്ണപിള്ളയുടെ 'അനുരഞ്ജനം' അതിപ്രധാനമായ ഒരു നാടകമാണ്. മലയാളനാടകസാഹിത്യത്തിന് എത്രത്തോളം ഉയരാമെന്നും മാനുഷികസ്വഭാവത്തിന്റെ വൈരുദ്ധ്യങ്ങളിലേക്കു ബുദ്ധിസ്പർശകത്വത്തിന് എത്രമാത്രം താണിറങ്ങാമെന്നും അതു പ്രത്യക്ഷമാക്കുന്നു. കൃഷ്ണപിള്ളയുടെ മററു നാടകങ്ങൾപോലെ 'അനുരഞ്ജനത്തിനും' സുവ്യക്തമായ ഒരു സന്ദേശമുണ്ട്. അതിനാൽ കലാസൃഷ്ടിക്കും സന്ദേശങ്ങൾക്കും ബന്ധമില്ലെന്നു വാദിക്കുന്നവർക്ക് 'അനുരഞ്ജനം' ഇഷ്ടപ്പെട്ടില്ലെന്നു വരാം. അങ്ങനെയുള്ളവർക്ക് കൃഷ്ണപിള്ളയെ മാത്രമല്ല ഇബ്സനേയും ടോൾസ്റ്റോയിയേയും മനസ്സിലാക്കുക പ്രയാസമാണ്. എന്നാൽ സന്ദേശത്തിന്റെ പ്രതിഭാഷകനായി നാം കൃഷ്ണപിള്ളയെ കാണുന്നില്ല. നിർമ്മാണാത്മകവും ശില്പസുന്ദരവുമായ അദ്ദേഹത്തിന്റെ കലാസൃഷ്ടികളിൽ ഒതുങ്ങി നിൽക്കുന്നതേയുള്ളു ആ സന്ദേശങ്ങൾ.

വിരുദ്ധശക്തികളുടെ സംഘട്ടനം അനുരഞ്ജനത്തിൽ ഉടനീളം വ്യാപിച്ചിരിക്കുന്നു. കിട്ടുപിള്ള എന്നൊരു ഗ്രാമീണൻ തന്റെ ഏകസഹോദരനുവേണ്ടി ജീവിച്ചു; അയാൾ അനുജനുവേണ്ടി സകലതും ത്യജിച്ചു; കുടുംബജീവിതം അഭിലഷിച്ചെങ്കിലും വിവാഹിതനായില്ല; തന്റെ സർവ്വസ്വവും സഹോദരനായ കേശവൻകുട്ടിക്കുവേണ്ടി ഉഴിഞ്ഞുവച്ചു. കേശവൻകുട്ടി സമ്പത്തിന്റേയും സൌഖ്യത്തിന്റേയും പരമോന്നതസ്ഥാനത്തിലേക്കു പ്രവേശിക്കുമ്പോൾ തന്റെ ജീവിതവും അതിന്റെ ലക്ഷ്യപ്രാപ്തിയിലെത്തുമെന്ന് ആ ഗ്രാമീണൻ വിശ്വസിച്ചു. എന്നാൽ ജ്യേഷ്ഠന്റെ പ്രതീക്ഷകളേയും അഭിലാഷങ്ങളെയും തകർത്തുകൊണ്ടാണ് കേശവൻകുട്ടി ജീവിതമാരംഭിച്ചതു്. അനുജന്റെ ഉൽകർഷത്തെക്കരുതി അയാൾ കീർത്തികേട്ട ഒരു തറവാട്ടിൽനിന്നും കേശവൻകുട്ടിയെക്കൊണ്ടു വിവാഹം കഴിപ്പിച്ചു. എന്നാൽ ഭാര്യയുമായി സൌമ്യമായി കഴിയുക അയാൾക്ക് അസാധ്യമാണ്. സ്നേഹത്തിൽ അധിഷ്ഠിതവും വിശുദ്ധവുമായ ദാമ്പത്യജീവിതം അവർ നയിക്കണമെന്നാണു കിട്ടുപിള്ളയുടെ ആഗ്രഹം. കേശവൻകുട്ടിയുടെ ഭാര്യയായ ഗോമതിക്ക് ഭർത്താവ് തന്നിൽനിന്നും അകന്നുപോകാൻ പാടില്ലെന്നാണു നിർബന്ധം. കോളേജ്‌വിദ്യാഭ്യാസത്തിനു ശേഷം പൊതുകാര്യജീവിതത്തിൽ മുങ്ങിമറിയാൻ ആസക്തിയോടെ കഴിയുന്ന യുവാവാണ് കേശവൻകുട്ടി. അതിലേക്കുവേണ്ടി എന്തും ത്യജിക്കാൻ, ഏതു ത്യാഗവും അനുഷ്ഠിക്കാൻ അയാൾ സന്നദ്ധനാണ്. ആ യുവാവിനു തന്റെ ഭാര്യയെ രസിപ്പിക്കാൻ സമയമില്ല. ദാമ്പത്യത്തിന്റെ ആനന്ദവും സുഖവും അനുരഞ്ജനത്തിലാണു സ്ഥിതിചെയ്യുന്നതു്. എന്നാൽ ആ അനുരഞ്ജനപ്രവണതയ്ക്ക് ഈ ദമ്പതിമാരുടെ ഇടയിൽ സ്ഥാനമില്ല. ഇങ്ങനെ വൈരുദ്ധ്യാത്മകങ്ങളായ ഘടകങ്ങൾ സംഘട്ടനമാരംഭിച്ചു. ആ സംഘട്ടനം ഒരു ദുരന്തത്തിലെത്തി; കിട്ടുപിള്ളയുടെ ആത്മഹത്യ. അതു് കേശവൻകുട്ടിയുടേയും ഭാര്യയുടേയും സംഘട്ടനത്തിന് ഒരു പൂർണ്ണവിരാമമിട്ടു. സ്നേഹസമ്പന്നനായ സഹോദരന്റെ മര

ണത്താൽ അന്ധകാരജടിലമായ ആ രംഗം അന്തർജ്ജനത്തിൻെറ വിശുദ്ധരശ്മികളേറ്റു പൊട്ടുന്നനവേ പ്രകാശപൂർണ്ണമായിത്തീരുന്നു. ആ ദമ്പതിമാർ ഒരു നൂതനജീവിതത്തിനു സന്നദ്ധരാകുമ്പോൾ കലാസൌന്ദര്യത്തിനു മകുടം ചാർത്തിക്കൊണ്ടു നാടകം അവസാനിക്കുന്നു.

ഒരു കുടുംബത്തിനുള്ളിൽ നടക്കുന്ന സംഘട്ടനത്തേയും അതിൻെറ പരിണാമത്തേയും തികച്ചും നാടകീയമായി ചിത്രീകരിച്ചിരിക്കുന്നതിലാണു് 'അന്തർജ്ജന'ത്തിൻെറ വിജയം സ്ഥിതിചെയ്യുന്നതു്. ഇബ്സൻെറ വിശേഷോത്തരമായ മാതൃകയാണു് കൃഷ്ണപിള്ള മുന്നിൽ കാണുന്നതെന്നു ശ്രീ. സുരേന്ദ്രൻ ചൂണ്ടിക്കാണിക്കുന്നു. ഇബ്സൻെറ നാടകങ്ങൾ കൃഷ്ണപിള്ളക്കു് ശക്തിമത്തായ പ്രേരണ നൽകിയിട്ടുണ്ടെന്നുള്ള കാര്യം വാസ്തവമാണു്; ആ നാടകങ്ങളുടെ കലാസങ്കേതവും അദ്ദേഹം സ്വീകരിച്ചിട്ടുണ്ടു്. പക്ഷെ ഇബ്സനിൽനിന്നും വ്യത്യസ്തമായ ചിന്താപദ്ധതിയാണു കൃഷ്ണപിള്ളയ്ക്കുള്ളതു്. ഇബ്സൻെറ മാനസികവ്യാപാരപ്രധാനമായ 'റോസ്മർഷോമിൽ' റെബേക്കയും റോസ്മറും തമ്മിൽ നടക്കുന്ന സംഘട്ടനം റെബേക്കയുടെ ആത്മഹത്യയിലാണു് അവസാനിക്കുന്നതു്. അവിടെ അന്തർജ്ജനത്തിൻെറ ശബ്ദം ഉയരുന്നതേയില്ല. അത്തരത്തിലുള്ള ദുരന്തങ്ങൾക്കു് ഒരു നിവാരണമാർഗ്ഗമാണു് കൃഷ്ണപിള്ളയുടെ അന്തർജ്ജനം. അതിൻെറ പ്രവർത്തനപരിധി സാമൂഹ്യവും രാഷ്ട്രീയവുമായ പ്രശ്നങ്ങളിലേക്കും വ്യാപിപ്പിക്കാമോ എന്നു ചിന്തിക്കേണ്ട ആവശ്യമില്ല.

കലാസങ്കേതത്തിലും 'അന്തർജ്ജനം' ഒരു മഹത്തായ മാതൃകയാണു പ്രത്യക്ഷപ്പെടുത്തുന്നതു്. നാലങ്കങ്ങളും മൂന്നു കഥാപാത്രങ്ങളും മാത്രമുള്ള ഈ നാടകത്തിൻെറ വികാരസാന്ദ്രത അനുപമമെന്നേ പറയാനുള്ളു. വികാരത്തിൽനിന്നും വിചാരത്തിലേക്കും, വിചാരത്തിൽനിന്നും വികാരത്തിലേക്കും കൃഷ്ണപിള്ള അയത്നലളിതമായി മാറുന്നതു് അദ്ദേഹത്തിൻെറ കലാമർമ്മജ്ഞതയെയാണു് പ്രകടമാക്കുന്നതു്. ചൈതന്യപൂർണ്ണങ്ങളും ഊർജ്ജസ്വലങ്ങളുമായ സംഭാഷണങ്ങൾ അന്തർജ്ജനത്തിൻെറ കലാസൌന്ദര്യത്തിനു മാററു കൂട്ടുന്നു. മലയാളഭാഷയിലെ ചിന്താപ്രധാനങ്ങളായ നാടകങ്ങളിൽ അന്തർജ്ജനത്തിനും അനിഷേധ്യമായ ഒരു സ്ഥാനമുണ്ടായിരിക്കും.

ഗ്രന്ഥകർത്താ എൻ. കൃഷ്ണപിള്ള
സാഹിത്യപ്രവർത്തകസഹകരണ-
സംഘം പ്രസിദ്ധീകരണം
നാഷണൽ ബുക്ക്സ്റ്റാൾ, കളരിക്കൽ
ബസാർ, കോട്ടയം.

വില 1 ക. 8 ണ.

# ഭഗവൽസ്തോത്രമാല

## വെണ്ണിക്കുളം

മഹാകവി വള്ളത്തോൾ അവർകളുടെ സുപ്രസിദ്ധമായ 'ദേവീസ്തവം' ഉൾപ്പെടെയുള്ള എതാനും സ്തോത്രകാവ്യതല്ലജങ്ങളുടെ സമീചീനമായ സമാഹാരമാണ്, ഞങ്ങളുടെ മുമ്പിലിരിക്കുന്ന ഭഗവൽസ്തോത്രമാല. അങ്ങുമിങ്ങുമായി മങ്ങിക്കിടന്നിരുന്ന മഹനീയരത്നങ്ങളെ നിപുണദൃഷ്ടിയോടെ തേടിപ്പിടിച്ചു, വെടിപ്പാക്കി ഒരു രമണീയമാല്യം നിർമ്മിച്ചു, വിപണിയിൽ പ്രദർശിപ്പിക്കുന്ന വിശിഷ്ടരത്നോല്കർഷകനോടുപമിക്കാം ഇതിന്റെ പണ്ഡിതാഗ്രണിയായ പ്രസാധകനെ. ഈ സൽകൃത്യത്താൽ മലയാളത്തിലെ സഹൃദയന്മാർ അദ്ദേഹത്തോടു കുറച്ചൊന്നുമല്ല കടപ്പെട്ടിട്ടുള്ളതു്. അടുത്ത കാലത്തെങ്ങും കൈരളിയുടെ കാവ്യശാഖയ്ക്കു് ഇത്രയുംമുതൽ കൂട്ടുന്ന ഒരു പ്രസിദ്ധീകരണം ഉണ്ടായിട്ടില്ലെന്നു പ്രതിഷേധശങ്കകൂടാതെ പ്രസ്താവിക്കാം.

ദേവീസ്തവം മാത്രമേ ശ്രീ. വള്ളത്തോൾ അയച്ചുകൊടുത്തുള്ളു എന്നും മററുള്ളവ മാസികാദികളിൽനിന്നു പ്രസാധകൻതന്നെ കണ്ടുപിടിച്ചു മഹാകവിയുടെ അനുവാദത്തോടേ ചേർത്തിരിക്കുകയാണെന്നും കാണുന്നു. കവിപോലും കൈയെഴുത്തുപ്രതി സൂക്ഷിച്ചിട്ടില്ലാതിരിക്കെ, സ്വന്തമായി ഒരു നല്ല ഗ്രന്ഥശേഖരം ഉണ്ടായിരിക്കുകയും താൻതന്നെ ഒരു ഗ്രന്ഥസമുദായമായിരിക്കുകയും ചെയ്യുന്ന ഒരു പ്രതിഭാശാലിയ്ക്കല്ലാതെ ഏതാദൃശമായ ഒരു ഉദ്യമത്തിൽ ഏർപ്പെടുവാൻ സാധിക്കുകയില്ല. തത്താദൃശനായ ഒരു പ്രസാധകനെയാണു് ശ്രീ. രാമൻനമ്പൂതിരിയിൽക്കൂടി ഞങ്ങൾ കാണുന്നതു്. അദ്ദേഹത്തിന്റെ മാന്യമാനിതത്തിനും അധിലധികം ഭാഷാഭിമാനത്തിനും നാം നന്ദി പറയുക.

നാനാരസാത്മകങ്ങളായ ധാരാളം കൃതികൾ നിർമ്മിച്ചിട്ടുണ്ടെങ്കിലും, കാളിദാസനെപ്പോലെ ശൃംഗാരപക്ഷപാതിയായ മഹാകവി എന്ന നിലയിലാണു് ശ്രീ. വള്ളത്തോളിനെ അധികംപേരും അറിയുന്നതെന്നു തോന്നുന്നു. എന്നാൽ സന്ദർഭാനുഗുണമായി ഏതു ഭാവവും ആവിഷ്കരിക്കാൻ കെല്പും കല്പനാവൈഭവവുമുള്ള ആളാണു മഹാകവി എന്നുള്ളതു് ആരും വിസ്മരിക്കരുതു്. ഭഗവൽസ്തോത്രമാല സൂക്ഷിച്ചു വായിക്കുന്ന ഒരു സഹൃദയനു, ഭക്തിഭാവത്തെ, അതിന്റെ പരമോന്നതപദത്തിലെത്തിക്കുന്ന വികാരപ്രവാഹവും വൈചിത്രീലഹരിയുമാണു് അനുഭവപ്പെടുക.

ഈ പുസ്തകത്തിലടങ്ങിയിട്ടുള്ള കൃതികളെ വൈഷ്ണവപദ്ധതി, ശൈവപദ്ധതി, ശക്തിപദ്ധതി എന്നു മൂന്നായി തരംതിരിച്ചിരിക്കുന്നു. വള്ളത്തോളിന്റെ 'മനോഹരസർവാംഗി'യായ കാവ്യലക്ഷ്മിയുടെ കാൽച്ചിലമ്പൊലിയാണു് ഓരോ കവിതയിലൂടെയും മുഴങ്ങിക്കേൾക്കുന്നതു്. കാലം എത്രതന്നെ മാറിയാലും, സാഹിത്യമണ്ഡലത്തിൽ എന്തെല്ലാം പരിവർത്തനങ്ങൾ സംഭവിച്ചാലും ശരി, അനശ്വരതയുടെ അഖിലാകർഷകമായ ഉദ്യാനത്തി

ഗ്രന്ഥകർത്താ—മഹാകവി വള്ളത്തോൾ.
പ്രസാധകൻ—പണ്ഡിതർ ഇ. വി. രാമൻനമ്പൂതിരി
പ്രകാശകർ—അലയൻസ് പ്രിൻറിങ് വർക്ക്സ്, തിരുവനന്തപുരം [വില. 1 ക. 4 ണ.

ലെ സൌരഭം വീശുന്നവയാണ് ഈ വ ള്ളത്തോൾ കാവ്യപ്രസവങ്ങളെന്ന പ്രസ്താ വിക്കാതെ തരമില്ല.

"നിർമ്മത്സരാശയമനീഹതയോടഹിംസാ–
കർമ്മസ്ഥരാമൃഷികൾ മാത്രമറിഞ്ഞതായും,
ശർമ്മച്ചെടിയ്ക്കു നെടുതാം മുരടായുമുള്ള
ധർമ്മത്തെ നമ്മൾ കുലദൈവത–
മാക്കിടേണം."

എന്നുള്ള ധർമ്മോപദേശം നോക്കുക. ജഗ ദ്ഗുരുവായ മഹാത്മഗാന്ധിയും സ്വജീവി തംകൊണ്ട് ഇതിലധികമൊന്നും ഉപദേ ശിച്ചിട്ടില്ല.

"ഓങ്കാരാബ്ജമരന്ദമേ! മുനിമനോ–
ഭൃംഗവ്രജങ്ങൾക്കു നൽ–
പ്പൂങ്കാവേ!" (നാരായണാഷ്ടകം)
എന്നും,

"ആ ലങ്കാതോരണത്തിൻ മുകളിലു–
മവനീമങ്കതൻ കാക്കലും, ഭൂ–
പാലപ്പൂൺപാം കിരീടിയ്ക്കുടയ കൊടി–
മരത്തിങ്കലും വാണപോലെ
കാലൻപിൽക്കൈതൊഴുന്നോരുടെ കര–
ളിലുമാക്കാദളത്തോപ്പിലും ന–
ല്ലാലത്തൂരഗ്രഹാരത്തിലുമടിയ–
രുളും ശ്രീ ഹനുമാൻ സഹായം."
(ഹനുമദഷ്ടകം)
എന്നും,

"ഇളമതിയണിമൌലിതൊട്ടു തങ്ക–
ത്തളകൾ കിലുങ്ങിന തൃപ്പദം വരെയ്ക്കും
കളമൃദുളമൃണാളനാളകേളീ–
വിളനിലമാംതവമെയ്നിനപ്പനമ്മേ!"
(അംബാസ്തവം)

എന്നും മററുമുള്ളപദ്യങ്ങളിലെ ശബ്ദാ ർത്ഥരാമണീയകം ആരെയാണ് ആശ്ചര്യ പൂർവം ആനന്ദിപ്പിക്കാത്തതു്?

വള്ളത്തോളിനെ മഹാകവിയാക്കി ത്തീർത്ത കവിത എന്ന പ്രസാധകൻ യഥാ തഥം പ്രശംസിക്കുന്ന ദേവീസ്തവം ഈ സ്തോത്രസമാഹാരത്തിലെ അത്യുത്തമകൃതി യാണ്. "നഹി ഗുളഗുളികയാ: കാപി മാധുര്യഭേദ:" എന്ന പറഞ്ഞതുപോലെ ആപാദചൂഡം മധുരമാണ് ഇതെന്ന സൂചി പ്പിക്കുവാനേ കഴിയൂ. കാവ്യപരിശീലനം കാംക്ഷിക്കുന്നവക്കു ഇതിനെക്കാൾ ശ്രേഷ്ഠ മായ ഒരു മാതൃക കാട്ടിക്കൊടുക്കേണ്ടതില്ല. വിസ്തരഭയത്താൽ ഒരു പദ്യംമാത്രം ഉദ്ധ രിക്കാം.

"ദേവി, ത്വൽപ്രാഭവത്തെസ്സുരയുവതി–
കദംബങ്ങൾ പാടും കദംബ–
ക്കാവിൽ, കാദംബരീനിർമ്മിതമധുര–
മദരഞ്ജിതാപാംഗിയായി
സേവിപ്പോക്കൾക്കളിക്കെട്ടിശിദിശി
മുഖകർപ്പൂരതാംബൂലഗന്ധം
തൂവിബ്ഭംഗ്യാവിളങ്ങും തവ തിരുവുടലെ–
ന്നൊന്നു മോക്കുന്നവൻ ഞാൻ."

ചുരുക്കത്തിൽ, "കവികൾക്കും സഹൃദയ ന്മാക്കും ഭക്തന്മാക്കും വ്യുൽപിത്സുക്കൾക്കും പലതരത്തിൽ പരമോപയോഗിയാണു" ഈ സൂക്തിസമുച്ചയമെന്നുള്ള പ്രസാധ കന്റെ അഭിപ്രായത്തോടു ഞങ്ങൾ സമ്പൂ ർണ്ണമായി യോജിക്കുന്നു.

നല്ല വെള്ളക്കടലാസിൽ, അച്ചടിപ്പിഴ കൾക്കു എത്തിനോക്കാനിടം കൊടുക്കാ തെ കമനീയമായി മുദ്രണം ചെയ്തിരിക്കുന്ന എന്നുള്ളതും ഭഗവൽസ്തോത്രമാലയുടെ ഒരു മെച്ചമാണ്.

ഗ്രന്ഥശാലാസംഘം

# ഓർഗനൈസിംഗ് ഇൻസ്പെക്ടറന്മാരുടെ പരിശീലനകോഴ്സിൻെറ

# സമാപനയോഗം

തിരുവനന്തപുരം മാനസ്ക്രിപ്റ്റ്സ് ലൈബ്രറിഹാളിൽവെച്ച് തിരു–കൊച്ചി ഗ്രന്ഥശാലാസംഘം പ്രവത്തകരുടെ ഒരു യോഗം പ്രസിഡൻറ് ബ: മന്ത്രി ശ്രീ. ടി. കെ. നാരായണപിള്ളയുടെ അദ്ധ്യക്ഷതയിൽ ചേന്നു. സംഘം ഭാരവാഹികളെയും ഓർഗനൈസിംഗ് ഇൻസ്പെക്ടരന്മാരെയും മററു പ്രശസ്തവ്യക്തികളെയും അഭിസംബോധനംചെയ്തുകൊണ്ടു് ബ: മന്ത്രി ചെയ്ത പ്രസംഗം ഏതാണ്ടു് ഇപ്രകാരം സംഗ്രഹിക്കാം:—

"സ്നേഹിതരേ! ഈ അവസരത്തിൽ നിങ്ങളെ അഭിമുഖീകരിച്ചു് രണ്ടു വാക്കു പറയുവാനവസരം കിട്ടിയതിൽ ഞാൻ വളരെയേറെ സന്തോഷിക്കുന്നു. ഗ്രന്ഥശാലാപ്രസ്ഥാനത്തിനുവേണ്ടി വളരെ എളിയ സേവനങ്ങൾ മാത്രമേ എനിക്കു നിർവഹിക്കുവാൻ കഴിഞ്ഞിട്ടുള്ളു. പലതും പ്രവർത്തിക്കണമെന്നു ഞാൻ ആഗ്രഹിച്ചിട്ടുണ്ടു്; അങ്ങനെതന്നെ ആഗ്രഹിക്കുകയുമാണു്. പക്ഷേ എൻെറ വമ്പിച്ച മററു പല ചുമതലകളും എൻെറ ആഗ്രഹത്തിനൊത്തവണ്ണം ഈ പ്രസ്ഥാനത്തിനുവേണ്ടി പ്രവത്തിക്കുവാൻ എന്നെ അനുവദിച്ചിട്ടില്ല. നാം ഒരു ജനകീയയുഗത്തിലാണു ജീവിക്കുന്നതു്. സാക്ഷരതവും സംസ്കാരബോധവുമില്ലാത്തൊരു ജനതയുടെ സ്വാതന്ത്ര്യം സുരക്ഷിതമല്ല. അതുകൊണ്ടു് സാംസ്കാരവിതരണകേന്ദ്രങ്ങളായ ഗ്രന്ഥശാലകൾ ഏററവും പ്രാധാന്യവും പ്രോത്സാഹനവും അർഹിക്കുന്നു.

ഇതൊന്നും മനസ്സിലാക്കാത്ത ചിലർ, അഥവാ മനസ്സിലായിട്ടും മനസ്സിലായിട്ടില്ലെന്നു ഭാവിക്കുന്ന ചിലർ, ഗ്രന്ഥശാലകൾ ഗവണ്മെൻറിൻെറ പ്രചരണപരിപാടിക്കുള്ള ഉപാധികളാണെന്നു ദുഷ്പ്രചരണം നടത്തുന്നു. സ്ഥാപിതതാല്പര്യക്കാരായ ഒരു ന്യൂനപക്ഷം മാത്രമാണു് ഈ തെററിദ്ധാരണ പരത്തുന്നതിൽ ഉത്സുകരായി കാണുന്നതു്. പക്ഷേ ഈ തെററിദ്ധാരിപ്പിക്കലുകളൊന്നും വിജയിക്കുവാൻ പോകുന്നില്ലെന്നു ഞാൻ വ്യക്തമാക്കുന്നു. വായനശാലകൾ ഒരു രാഷ്ട്രീയപാർട്ടിയുടേയും ഉപകരണങ്ങളായിക്കൂടെന്നു ഞാൻ വിശ്വസിക്കുന്നു. അവ തികച്ചും സ്വാതന്ത്ര്യങ്ങളായിരിക്കണം. സംസ്കാരവിനിമയമെന്നുള്ളതല്ലാതെ മറെറാരു ലക്ഷ്യവും അവയ്ക്കുണ്ടായിരിക്കുന്നതല്ലെന്നു ഞാൻ സധൈര്യം പ്രഖ്യാപിക്കുന്നു.

എനിക്കു് ഈ പ്രസ്ഥാനത്തിനുവേണ്ടി എന്തെങ്കിലും ചെയ്യുവാൻ കഴിഞ്ഞിട്ടുണ്ടെങ്കിൽ അതു് ഈ ഇരിക്കുന്ന നിങ്ങളുടെ ജനറൽ സെക്രട്ടറി മി. പണിക്കർ ഒരാളുടെ സാമത്ഥ്യംകൊണ്ടുമാത്രമാണു്. അദ്ദേഹം ജീവിക്കുന്നതും ജനിച്ചതുതന്നെയും ഈ പ്രസ്ഥാനത്തിനുവേണ്ടിയാണു്. അതുതന്നെയാണു് ഈ പ്രസ്ഥാനത്തിൻെറ വിജയവും. മഹാരഥന്മാരായ ഈ വ്യക്തികളും (മെ: പി. കെ. കേശവപിള്ള, അഗസ്റ്റിൻ

മുതലായവരെ ചൂണ്ടിക്കാണിച്ചുകൊണ്ട്) ഈ പ്രസ്ഥാനത്തിന്റെ ഉറച്ച തൂണുകളാണ്.

യുവാക്കളായ നിങ്ങളിൽ ഈ സേവനൗത്സുക്യം കാണുന്നതിൽ ഞാൻ വളരെയേറെ സന്തോഷിക്കുന്നു. ആരുടേയും പ്രലോഭനങ്ങൾക്കു വശഗരാകാതെ നിങ്ങൾ അന്തസ്സേറിയൊരു പാരമ്പര്യം സൃഷ്ടിക്കുവിൻ."

അടുത്തതായി ഗ്രന്ഥശാലാസംഘം ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ പ്രസംഗിച്ചു:—"ബഹുമാന്യരായ അദ്ധ്യക്ഷരേ, സ്നേഹിതരേ! എനിക്കു നിങ്ങളോടൊന്നുംതന്നെ പറയുവാനില്ല. ആനന്ദംകൊണ്ടു ഞാൻ മൂകനാകുകയാണ്. എന്റെ പരിശ്രമങ്ങൾക്കു മുഴുവൻ പ്രചോദനവും പ്രോത്സാഹനവും നൽകി, ഞാൻ എന്നെക്കാളും സ്നേഹിക്കുന്ന ഈ പ്രസ്ഥാനത്തെ ഈ നിലയിലെത്തിച്ച ഈ മാന്യസുഹൃത്തുക്കളോട് എനിക്കുള്ള കൃതജ്ഞത അനിർവചനീയമാണ്. സേവനം ഒരിടത്തും പരാജയപ്പെട്ടിട്ടില്ല; പരാജയപ്പെടുകയുമില്ല. യഥാർത്ഥവും ആത്മാർത്ഥവുമായ സേവനബുദ്ധി സർവ്വപ്രതിബന്ധങ്ങളെയും തട്ടിത്തകർത്തുകൊണ്ട് വിജയത്തിലേക്കു കുതിച്ചുപായുമെന്ന് അനുഭവം എന്നെ പഠിപ്പിക്കുന്നു". അവിടെ സന്നിഹിതരായിരുന്ന ഓർഗനൈസിംഗ് ഇൻസ്പെക്ടറന്മാരോടായി അദ്ദേഹം ഇങ്ങനെ പറഞ്ഞു. "നിങ്ങൾ ഏററവും കൃത്യനിഷ്ഠയോടും സേവനബുദ്ധിയോടുംകൂടി പ്രവർത്തിക്കുക. വിജയം നിശ്ചയമാണ്. ഭാവിലോകത്തിന്റെ സംസ്കാരബോധം നിങ്ങളുടെ പ്രവർത്തനങ്ങളെ ആശ്രയിച്ചാണിരിക്കുന്നതെന്ന കാര്യം നിങ്ങൾ മറക്കരുത്."

അടുത്തതായി പ്രസംഗിച്ച ശ്രീ. സി. നാരായണപിള്ള പ്രൌഢവും ഫലിതപൂർണ്ണവുമായ ഭാഷയിൽ ഇങ്ങനെ പറഞ്ഞു:— "ഞങ്ങളുടെ പ്രവർത്തനങ്ങൾക്ക് ഗവണ്മെൻറു ചെയ്യുന്ന സഹായങ്ങൾ ഒട്ടുംതന്നെ മതിയാകുന്നില്ല. വിദ്യാഭ്യാസപ്രചരണത്തിൽ ഗവണ്മെൻറിനെ ഏററവും കൂടുതൽ സഹായിക്കുന്ന ഗ്രന്ഥശാലകൾക്ക് അവ അർഹിക്കുന്നവിധത്തിലുള്ള പ്രോത്സാഹനവും സഹായവും ഗവണ്മെൻറു നൽകാത്തതു ഖേദകരമാണ്. ഗ്രന്ഥശാലാസംഘത്തിനു കൂടുതൽ സ്ഥലസൌകര്യമുള്ള ഒരു "ഓഫീസും" പ്രവർത്തകരുടെ സഞ്ചാരത്തിനും പ്രചരണത്തിനുമായി ഒരു 'വാനം' ഗവണ്മെൻറിൽനിന്നും നൽകിയേ തീരൂ." ഏതാണ്ട് അരമണിക്കൂറോളം നീണ്ടുനിന്ന ആ ഗംഭീരപ്രസംഗത്തിനുശേഷം മെ: കുന്നിക്കോട്ടു സുകുമാരൻനായർ, പാറം എന്നിവർ പ്രസംഗിക്കുകയുണ്ടായി. ഉപസംഹാരപ്രസംഗത്തിൽ അദ്ധ്യക്ഷൻ, ശ്രീ. സി. നാരായണപിള്ള അവതരിപ്പിച്ച നിവേദനങ്ങൾക്ക് ഏററവും അനുഭാവപൂർവ്വം മറുപടി നൽകി. യോഗസാധാരണമായ ഇതരചടങ്ങുകൾ, ഗ്രൂപ്പുഫോട്ടോ, ടീപ്പാർട്ടി എന്നിവയോടെ യോഗം സമംഗളം പര്യവസാനിച്ചു.

# തിരു-കൊച്ചി
# ഗ്രന്ഥശാലാസംഘം

## 1126-ലെ $7\frac{1}{2}$ മാസത്തെ റിപ്പോർട്ട്

(1951 ജൂൺ 16-ാം തീയതി കൂടിയ വാർഷിക പൊതുയോഗത്തിൽ അംഗീകരിച്ചതു്.)

സുഹൃത്തുക്കളേ,

തിരുവിതാംകൂർ-കൊച്ചി ഗ്രന്ഥശാലാസംഘത്തിന്റെ 1950 ആഗസ്റ്റ് 17 മുതൽ 1951 മാർച്ച് 31 വരെയുള്ള ഏഴര മാസത്തെ പ്രവർത്തനറിപ്പോർട്ടും വരവുചെലവു കണക്കുകളും നിങ്ങളുടെ മുമ്പാകെ സമർപ്പിച്ചുകൊള്ളട്ടെ.

ഗ്രന്ഥശാലാസംഘത്തിനു് ഇപ്പോൾ 1137 അംഗഗ്രന്ഥശാലകളും 15 ഉപരക്ഷാധികാരികളും 32 ആയുഷ്കാലസാമാജികന്മാരും 8 വ്യക്തിഅംഗങ്ങളും ഉണ്ടായിട്ടുണ്ടു്. കൊച്ചി വിഭാഗത്തിൽനിന്നു് 259 ഗ്രന്ഥശാലകൾ ഉൾപ്പെടെ ഇപ്പോഴുള്ള 1353 ഗ്രന്ഥശാലകളിൽ 600 പുതുതായി സ്ഥാപിച്ചതും, 696 പുനരുദ്ധരിച്ചതുമാണു്.

കരതോറും വായനശാലകളും, പകുതിതോറും ഗ്രന്ഥശാലകളും, താലൂക്കുതോറും കേന്ദ്രഗ്രന്ഥശാലകളും, ഡിസ്ട്രിക്റ്റുതോറും ഡിസ്ട്രിക്റ്റ് ലൈബ്രറികളും സ്ഥാപിക്കുക, സാമാന്യജനങ്ങളെ സാംസ്കാരികമായും, വിദ്യാഭ്യാസപരമായും ഉയർത്തുക, ഗ്രാമോദ്ധാരണപ്രവർത്തനങ്ങളെ പ്രോത്സാഹിപ്പിക്കുക, വർഗ്ഗീയവും സാമുദായികവുമായ ചിന്തകൾ നശിപ്പിച്ചു് സമുദായസൗഹാർദ്ദവും സഹകരണമനോഭാവവും തികഞ്ഞ ഒരു ജനതയെ സൃഷ്ടിക്കുക, അജ്ഞതയിലും നിരക്ഷരതയിലും കഴിഞ്ഞുകൂടുന്ന ഗ്രാമീണരെ വിജ്ഞരും പൗരബോധമുള്ളവരുമാക്കിത്തീർക്കുന്നതിനു വയോജനവിദ്യാഭ്യാസപ്രവർത്തനം നടത്തുക, ജീവിതത്തിലെ ബഹുമുഖങ്ങളും ബഹുലങ്ങളുമായ ആവശ്യങ്ങൾ നിറവേററുവാൻ സഹായിക്കുന്ന സങ്കേതങ്ങളായി ഗ്രന്ഥശാലകളെ ഉയർത്തുക എന്നിങ്ങനെയുള്ള മൗലികങ്ങളായ ഉദ്ദേശങ്ങളോടുകൂടിയാണു് സംഘം പ്രവർത്തിച്ചുവരുന്നതു്.

### ലൈബ്രറി
### ഓർഗനൈസറന്മാർ

സംഘത്തിൽ റിപ്പോർട്ടുവർഷത്തിൽ 25 ഓർഗനൈസറന്മാർ പ്രവർത്തനം നടത്തിയിരുന്നു. പ്രസ്ഥാനത്തിന്റെ സാർവത്രികവും സർവ്വതോമുഖവുമായ പുരോഗതിക്കു് ഓർഗനൈസിംഗ് പ്രവർത്തനം അത്യന്താപേക്ഷിതമാകയാൽ അതിനെ പുനഃസംഘടിപ്പിക്കുന്നതു സംബന്ധിച്ചു് എക്സിക്യൂട്ടീവു കമ്മിററി ഒരു പദ്ധതി തയ്യാറാക്കുകയുണ്ടായി. ഓർഗനൈസറന്മാരുടെ കഴിഞ്ഞ ഒരു കൊല്ലത്തെ പ്രവർത്തനം പരിശോധിച്ചു് യോഗ്യതയുള്ളവരെ തെരഞ്ഞെടുക്കുന്നതിനും, ഒഴിവുവരുന്ന സ്ഥാനത്തു പുതിയ ഓർഗനൈസറന്മാരെ തെരഞ്ഞെടുക്കുന്നതിനുവേണ്ടി അപേക്ഷകൾ ക്ഷണിക്കുന്നതിനും, അപേക്ഷകരുമായി വിവിധകേന്ദ്ര

ങ്ങളിൽവെച്ച് ഇൻററർവ്യൂ നടത്തുന്നതിനും തീരുമാനിച്ചു.

ശ്രീ. എൻ. പി. വറുഗീസ്, ശ്രീ. ഏ. പി. ഉദയഭാനു, ശ്രീ. പി.എൻ. പണിക്കർ എന്നിവരുൾപ്പെട്ട ഒരു സ്റ്റാഫ് സെലക് ഷൻബോർഡിനെ നിയമിച്ചു.

സംഘടനാപ്രവർത്തനം പുരോഗമിച്ചിരിക്കുന്നതിനാൽ ഗ്രന്ഥശാലകളുടെ നടത്തിപ്പിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കുവാനും അവയുടെ പരിശോധനം കാര്യക്ഷമമാക്കുവാനും കമ്മിററി തീരുമാനംചെയ്തു. ഈ അടിസ്ഥാനത്തിൽ ഓർഗനൈസറന്മാരുടെ ഉദ്യോഗപ്പേരു് ഓർഗനൈസിംഗ്ഇൻസ്പെക്ടർ എന്നു ഭേദപ്പെടുത്തുവാനും അവർക്കു ശമ്പളവും അധികാരവും വർദ്ധിപ്പിക്കുവാനും നിശ്ചയിച്ചു.

ഒഴിവുവന്ന 12 താലൂക്കുകളിൽ ഓർഗനൈസിംഗ് ഇൻസ്പെക്ടറന്മാരെ നിയമിക്കുന്നതിനു് അപേക്ഷകൾ ക്ഷണിച്ചു. അപേക്ഷകർ കുറഞ്ഞപക്ഷം സ്കൂൾഫൈനൽ പരീക്ഷയോ സർവകലാശാലാ റൈററിൽ പരീക്ഷയോ ജയിച്ചിരിക്കണമെന്നും അവക്കു് 20 വയസ്സ് പൂർത്തിയായിരിക്കണമെന്നും വ്യവസ്ഥചെയ്തു. 1200-ൽ പരം അപേക്ഷ ലഭിക്കുകയുണ്ടായി.

അപേക്ഷകരുടെ സൗകര്യം പരിഗണിച്ച് മാവേലിക്കര, കോട്ടയം, എറണാകുളം, തിരുവനന്തപുരം എന്നീ കേന്ദ്രങ്ങളിൽവെച്ച്സ്റ്റാഫ്സെലക്ഷൻബോർഡ് അപേക്ഷകരെക്കണ്ടു് അഭിമുഖപരീക്ഷണം നടത്തി. 1000-ത്തോളം അപേക്ഷകരെ കമ്മിററി അഭിമുഖമായി പരീക്ഷിച്ചു.

ഇതുകൊണ്ടുമാത്രം 12 പേരെ നിരാക്ഷേപമായി തെരഞ്ഞെടുക്കാൻ സാദ്ധ്യമല്ലാതെ വന്നതിനാൽ ഒരു മത്സരപരീക്ഷ ഏർപ്പെടുത്തി. ഇൻറർവ്യൂവിൽ യോഗ്യതയുണ്ടെന്നു തെളിഞ്ഞ 62 പേരെയും സംഘത്തിലെ പരീക്ഷായോഗ്യതയുള്ള ഓർഗനൈസറന്മാരെയും ഈ മത്സരപരീക്ഷയ്ക്കു ക്ഷണിക്കുകയുണ്ടായി. മേയ് 12-ാം തീയതി എറണാകുളത്തും തിരുവനന്തപുരത്തുംവെച്ച് മത്സരപരീക്ഷ നടത്തി. വിജയികളായ 14 പേരെ ഒന്നാം ഗ്രേഡ് ഓർഗനൈസിംഗ് ഇൻസ്പെക്ടറന്മാരായി യാത്രപ്പടി ഉൾപ്പെടെ 70 രൂപാ ശമ്പളത്തിലും, ഇപ്പോൾ പ്രവർത്തനംനടത്തിക്കൊണ്ടിരിക്കുന്ന മററു ഓർഗനൈസറന്മാരെ രണ്ടാം ഗ്രേഡു ഓർഗനൈസിംഗ് ഇൻസ്പെക്ടറന്മാരായി 55 രൂപാ ശമ്പളത്തിലും നിയമിച്ചു. ഇവക്കു് രണ്ടാഴ്ചത്തെ പരിശീലനം നൽകുന്നതിനും നിശ്ചയിച്ചിട്ടുണ്ടു്.

സമർത്ഥരായ പ്രവർത്തകരെ ലഭിക്കുന്നതിലാണു് സംഘത്തിൻെറ വിജയം സ്ഥിതിചെയ്യുന്നതു്. താലൂക്കുതോറും സഞ്ചരിച്ച് ജനങ്ങളുമായി സഹകരിച്ച് ഗ്രന്ഥശാലകളുടെ സ്ഥാപനത്തിനും അഭിവൃദ്ധിക്കും പരിശ്രമിച്ചു വിജ്ഞാനവിതരണം നിർവ്വഹിക്കേണ്ട ഓർഗനൈസിംഗ് ഇൻസ്പെക്ടറന്മാർ വെറും ഉദ്യോഗാർത്ഥികളായിരുന്നാൽ മതിയാകയില്ല. അവക്കു ഗ്രന്ഥശാലാപ്രസ്ഥാനത്തിൽ അഭിനിവേശവും, പ്രാവീണ്യവും, ഉണ്ടായിരിക്കുന്നതിനു പുറമേ ഈ മാർഗ്ഗത്തിൽക്കൂടി ജനസേവനം നടത്താനുള്ള ആകാംക്ഷയും ഉണ്ടായിരിക്കണം. ഇങ്ങനെയുള്ള യോഗ്യതകൾ തികഞ്ഞ പ്രവർത്തകന്മാരെ കണ്ടുപിടിക്കാനാണു് സംഘം ശ്രമിച്ചിട്ടുള്ളതു്. ഈ ശ്രമത്തിൽ സംഘം വിജയിച്ചിട്ടുണ്ടെന്നു് അഭിമാനിക്കുന്നുമുണ്ടു്. അപേക്ഷകന്മാരും പൊതുജനങ്ങളും സംഘത്തിൻെറ ഈ നിലപാടു് മനസ്സിലാക്കിട്ടുണ്ടെന്നു തികച്ചും വിശ്വസിക്കുന്നു.

## വയോജനവിദ്യാഭ്യാസം

പൗരബോധമുള്ള—സ്വാശ്രയശീലമുള്ള—ഒരു ജനതയാണ് സ്വാതന്ത്ര്യത്തിന്റെ യഥാർത്ഥഗുണം അനുഭവിക്കുന്നത്. രാഷ്ട്രീയസ്വാതന്ത്ര്യവും പ്രായപൂർത്തിവോട്ടവകാശവും ലഭിച്ചിരിക്കുന്ന ഈ കാലഘട്ടത്തിൽ ഗ്രാമീണരെ പൗരബോധമുള്ളവരാക്കിത്തീർക്കേണ്ടതു് അത്യാവശ്യമാണ്. അതിപ്രധാനമായ ഈ പരിപാടി ഗ്രന്ഥശാലകൾ നിർവ്വഹിക്കുന്നതു് പ്രായോഗികവും ഫലപ്രദവുമാണെന്നു കമ്മിററിക്കു ബോധ്യമായിട്ടുണ്ടു്.

സംഘത്തിന്റെ ആഭിമുഖ്യത്തിൽ ഒരു ഹ്രസ്വകാലത്തേക്കു നടന്ന വയോജനവിദ്യാഭ്യാസപരിശീലനക്ലാസ്സിനുശേഷം സ്റ്റേററിലെ വയോജനവിദ്യാഭ്യാസപരിപാടികളുടെ ചുമതലവഹിക്കുന്നതിനു് ഗവമെൻറു് രൂപീകരിച്ച ബോർഡിന്റെ ആഭിമുഖ്യത്തിൽ പ്രാരംഭമായി 1951 ഫെബ്രുവരി 19 മുതൽ 6 മാസക്കാലത്തേയ്ക്കുള്ള ഒരു പരിശീലനകോഴ്സ് ഏർപ്പെടുത്തിയിട്ടുണ്ടു്. ഈ കോഴ്സ് വിജയപ്രദമാക്കാൻ സംഘം, ബോർഡിനുവേണ്ട സഹകരണം നൽകിക്കൊണ്ടിരിക്കുന്നു.

## ഗ്രന്ഥശാലാ പരിശോധനക്കമ്മിററി

1950–51-ലെ ഗ്രാൻറുപരിശോധനയ്ക്കു സംഘം വൈസ്പ്രസിഡൻറു് ശ്രീ. സി. നാരായണപിള്ള, ഭരണസമിതി അംഗങ്ങളായ ശ്രീ. ഏ. പി. ഉദയഭാനു, ശ്രീ. എൻ. പി. വറുഗീസ്സ്, ശ്രീ. എം. കെ. മേനോൻ, ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ എന്നിവരുൾപ്പെട്ട ഒരു കമ്മിററിയെ ഗവമെൻറു് 21–2–51-ൽ നിയമിച്ചു. 1951 മാർച്ച് 31-നകം ഗ്രാൻറു വിതരണം നടന്നിരിക്കണമെന്നു ഗവമെൻറിൽനിന്നും നിർദ്ദേശം ലഭിച്ചു. ഈ ചുരുങ്ങിയ സമയത്തിനുള്ളിൽ രാജ്യത്തെ എല്ലാ ഗ്രന്ഥശാലകളും സന്ദർശിക്കുന്നതിനു കമ്മിററിക്കു സാധിച്ചില്ലെങ്കിലും വിവിധതാലൂക്കു യൂണിയൻ അംഗങ്ങൾ, ഓർഗനൈസറന്മാർ എന്നിവർ മുഖേന എല്ലാ വിവരങ്ങളും ശേഖരിച്ചും, കഴിയുന്നിടത്തോളം ഗ്രന്ഥശാലകൾ സന്ദർശിച്ചും ഗ്രേഡേഷൻ ലിസ്റ്റ് പൂർത്തിയാക്കി പ്രവർത്തകസമിതിയിൽ സമർപ്പിച്ചു. 21–3–51-ൽ കൂടിയ പ്രവർത്തകസമിതി റിപ്പോർട്ടും ലിസ്ററും പരിശോധിക്കുകയും ശുപാശ്കൾ തയാറാക്കി ഗവർമ്മെൻറിൽ സമർപ്പിക്കുകയും ചെയ്തു. കമ്മിററിക്കാർ യാതൊരുവിധമായ ററി. ഏ–യും കൂടാതെയാണു് ഇക്കൊല്ലവും ഗ്രാൻറുപരിശോധന നടത്തിയിട്ടുള്ളതു്. രാജ്യത്തിന്റെ വിവിധഭാഗങ്ങളിൽ വിശ്രമംകൂടാതെ സഞ്ചരിച്ച് പ്രതിഫലം പററാതെ ജോലിചെയ്തു് സേവനസന്നദ്ധത പ്രകടമാക്കിയിട്ടുള്ള ഈ ഗ്രേഡേഷൻ കമ്മിററി കൃതജ്ഞത അർഹിക്കുന്നുണ്ടു്.

ഗവർമ്മെൻറു് നിയമിക്കുന്ന മറേറതൊരു കമ്മിററിയും പ്രതിഫലം പററുമ്പോൾ ലൈബ്രറിപ്രസ്ഥാനത്തിനുവേണ്ടി നിസ്വാർത്ഥമായി പ്രവർത്തിച്ച ഈ ഗ്രേഡേഷൻ കമ്മിററി രാജ്യത്തിനു ഉത്തമമായ ഒരു മാതൃകയാണു് കാണിച്ചിട്ടുള്ളതെന്നു് അഭിമാനപൂർവ്വം പ്രസ്താവിക്കാം.

## ലൈബ്രറി ഗ്രാൻറു്

1950–51-ൽ തിരുവിതാംകൂർ–കൊച്ചി സംസ്ഥാനത്തെ ഗ്രന്ഥശാലകൾക്കു് ഒരു ലക്ഷം രൂപാ മാത്രമാണു് ബഡ്ജററിൽ ഉൾ

പ്പെടുത്തിയിരുന്നതു്. മുൻകൊല്ലം തിരുവിതാംകൂറിലേക്ക മാത്രം ഒരുലക്ഷം രൂപാ ബഡ്ജററിൽ ഉൾപ്പെടുത്തിയിട്ടുണ്ടായിരുന്നു. ഇക്കൊല്ലത്തെ ഒരു ലക്ഷം രൂപയിൽ ലൈബ്രറികൾക്കു് ഗ്രാൻറു് നൽകുന്നതിനു അറുപതിനായിരം രൂപയാണു് അനുവദിച്ചിരുന്നതു്. ഓരോ ലൈബ്രറിയും മുൻകൊടുത്ത ഗ്രാൻറുതുകയും അതിൽ കൂടുതലും വിനിയോഗിച്ചു് പുസ്തകങ്ങൾ സംഭരിച്ചും മററും ക്രമാധികം വളർന്നിട്ടുണ്ടു്. മുൻകൊല്ലത്തെ അപേക്ഷിച്ചു് കൂടുതൽ ലൈബ്രറികൾക്കു് ഗ്രാൻറു് നൽകേണ്ടതും പല ലൈബ്രറികൾക്കും ഉണ്ടാകുന്ന അഭിവൃദ്ധി അനുസരിച്ചു് കൂടുതൽ സഹായധനം നൽകേണ്ടതും ആവശ്യമായിത്തീർന്നു. ഈ നിലയിൽ അറുപതിനായിരം രൂപാ ഒരു കൊല്ലത്തേക്ക വിഭജിക്കുന്നതിൽ നേരിടാവുന്ന പ്രയാസം കമ്മിററി മനസ്സിലാക്കുകയും കൂടുതൽ തുക ഗ്രാൻറു് അനുവദിക്കുന്നതിനു കമ്മിററി തുടരെത്തുടരെ നിവേദനം നടത്തുകയും ചെയ്തു.

1951 ഫെബ്രുവരി 1-ാം തീയതി സെക്രട്ടറിയേററിൽവെച്ചു് എഡ്യൂക്കേഷൻ മിനിസ്റ്റർ, എഡ്യൂക്കേഷൻ ഡയറക്ടർ, ഗവർമ്മെൻറു് സെക്രട്ടറി, ഫിനാൻഷ്യൽ സെക്രട്ടറി, ശ്രീ. സി. നാരായണപിള്ള, ശ്രീ. പി. എൻ. പണിക്കർ എന്നിവർകൂടി നടത്തിയ കാൺഫ്രൻസിലും കൂടുതൽ ഗ്രാൻറു് അനുവദിക്കേണ്ട കാര്യം സംഘം പ്രതിനിധികൾ ശക്തിയായി ഉന്നയിച്ചു.

കൂടാതെ 16-3-51-ൽ ചീഫ്മിനിസ്റ്റർ, എഡ്യൂക്കേഷൻമിനിസ്റ്റർ, ഫിനാൻഷ്യൽ സെക്രട്ടറി, സംഘം പ്രതിനിധികളായ ശ്രീ. സി. നാരായണപിള്ള, ശ്രീ. ഉദയഭാനു, ശ്രീ. എൻ. കേശവപിള്ള, ശ്രീ. പി. എൻ. പണിക്കർ എന്നിവർകൂടി ഒരു കാൺഫ്റൻസ് നടത്തുകയുണ്ടായി. ഇങ്ങനെ സംഘം പ്രതിനിധികളുടെ നിവേദനം നിമിത്തം സംഘത്തിൻെറ സാമ്പത്തികച്ചുമതലകളുടെ വർദ്ധനവിനെ ശരിയായി മനസ്സിലാക്കിയ ഗവർമ്മെൻറു് നാല്പതിനായിരം രൂപാകൂടി സദയം അനുവദിച്ചു. വിദ്യാഭ്യാസപരവും സാംസ്കാരികവുമായ പ്രവർത്തനങ്ങളുടെ അതിപ്രധാനച്ചുമതല വഹിക്കുന്ന ഗ്രന്ഥശാലകളെ അതിനർഹമായ നിലയിൽ സഹായിച്ചു് പ്രസ്ഥാനത്തെ പ്രോൽസാഹിപ്പിക്കാൻ സന്നദ്ധമായ ഗവർമ്മെൻറിനോടു് സംഘത്തിനുള്ള നിസ്സീമമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

ഗ്രേഡുവിഭജനത്തിനു മുൻകൊല്ലത്തെ മാനദണ്ഡം തന്നെയാണു് കമ്മിററി സ്വീകരിച്ചിട്ടുള്ളതു്. മൊത്തം ഗ്രാൻറുതുകയുടെ കുറവുകാരണം ഓരോ ഗ്രേഡിനും നിശ്ചയിച്ചിട്ടുള്ള തുക വിതരണം നടത്തുവാൻ സാധിക്കാതെവന്നിട്ടുണ്ടു്. ചുവടേ കുറിക്കുന്ന ക്രമത്തിൽ ലൈബ്രറികൾക്കു ഗ്രാൻറു നൽകുകയുണ്ടായി.

## തിരുവിതാംകൂർ - കൊച്ചി

| ഗ്രേഡ്. | തുക രൂപാ. | കൊടുത്തതു് രൂപാ. | എണ്ണം. |
|---|---|---|---|
| 1. സ്പെഷ്യൽ | 1330 | 1330 | 1 |
| 2. A. 1. | 800 | 800 | 3 |
| 3. A. | 500 | 400 | 3 |
| 4. B. | 420 | 336 | 3 |

| ഗ്രേഡ് | തുക രൂപാ. | കൊടുത്തതു് രൂപാ. | എണ്ണം. |
|---|---|---|---|
| 5. C. | 360 | 288 | 7 |
| 6. D. | 300 | 240 | 17 |
| 7. E. | 240 | 192 | 45 |
| 8. F. | 180 | 144 | 85 |
| 9. G. | 120 | 96 | 227 |
| 10. H. | 75 | 60 | 503 |
| | | 84886 | 894 |
| സെൻട്രൽ ലൈബ്രറികൾ | 3. | 6000 | |
| | | 90886 | |

സംഘത്തിൻെറ നിവേദനമനുസരിച്ചു് ഗ്രാൻറുതുക ലഭിക്കുന്നതിനു കാലതാമസം നേരിടാതിരിക്കാൻ രസീതിൻപ്രകാരം തുക വായനശാലകൾക്കു് അയച്ചുകൊടുക്കുന്നതിനു ഗവമ്മെൻറു് അനുവദിച്ചു. രസീതിൻെറ മാതൃക സംഘത്തിൽനിന്നും അച്ചടിച്ചു് വായനശാലകൾക്കു അയച്ചുകൊടുക്കുകയും വായനശാലാസെക്രട്ടറിമാർ ആ രസീതുകൾ പൂരിപ്പിച്ചു് സംഘത്തിലേയ്ക്കു് അയച്ചുതരികയും ചെയ്തു. സംഘം ജനറൽ സെക്രട്ടറി കൗണ്ടർസൈൻചെയ്തു് രസീതുകൾ എഡ്യൂക്കേഷൻഡയറക്ടരെ ഏൽപിക്കുകയും ഡയറക്ടർ അതനുസരിച്ചുള്ള തുക മണിയാർഡറായും ബാങ്കു്ഡ്രാഫ്റ്റായും അതതു വായനശാലകൾക്കു് അയച്ചുകൊടുക്കുകയും ചെയ്തിട്ടുണ്ടു്.

മാർച്ചു് 31-നകം രസീതുകൾ അയച്ചുതരാത്ത 121 ഗ്രന്ഥശാലകളുണ്ടു്. അഞ്ചൽ കുഴപ്പംമൂലം ഈ കാലതാമസം നേരിട്ടു എന്നാണു് അവർ പറയുന്നതു്. പ്രസ്തുത ലൈബ്രറികളുടെ ഗ്രാൻറുതുക നഷ്ടപ്പെടാതിരിക്കാൻ സംഘം ഗവർമ്മെൻറുമായി എഴുത്തുകുത്തു് നടത്തിക്കൊണ്ടിരിക്കയാണു്. സ്റ്റേററിലെ വിദ്യാഭ്യാസത്തിനുവേണ്ടി നാലുകോടിയോളംരൂപാ ചെലവുചെയ്യുന്ന ഗവർമ്മെൻറു് സാമാന്യജനങ്ങൾക്കു വിജ്ഞാനവും പൗരബോധവും പ്രദാനംചെയ്യുന്ന പരിപാടികളിൽ ഏർപ്പെട്ടിരിക്കുന്ന ഈ പ്രസ്ഥാനത്തിനു് കുറഞ്ഞതു് അഞ്ചു ലക്ഷം രൂപയെങ്കിലും ബഡ്ജററിൽ ഉൾപ്പെടുത്തേണ്ടതാണു്.

## കേന്ദ്രഗ്രന്ഥശാലകൾ

സംസ്ഥാനത്തു് ഡിസ്ട്രിക്ററുലൈബ്രറികളും താലൂക്കുകേന്ദ്രലൈബ്രറികളും സ്ഥാപിക്കുന്നതിനുള്ള പഞ്ചവത്സരപദ്ധതിയുടെ പ്രാരംഭമായി 125-ൽ എറണാകുളം, കോട്ടയം, കൊല്ലം, തിരുവനന്തപുരം എന്നീ നാലു ഡിസ്ട്രിക്ററു് ലൈബ്രറികൾക്കു് മൂവായിരം രൂപാ വീതവും തൃശ്ശൂർ, മൂവാററുപുഴ, ഹരിപ്പാടു്, നാഗർകോവിൽ എന്നീ താലൂക്കുകേന്ദ്രലൈബ്രറികൾക്കു രണ്ടായിരം രൂപാ വീതവും ഗ്രാൻറു നൽകുകയുണ്ടായി.

1950-51-ൽ കരുനാഗപ്പള്ളി ലാലാജിസ്മാരകഗ്രന്ഥശാല, വൈക്കം മുൻസിപ്പൽ ലൈബ്രറി, ഇരിങ്ങാലക്കുട മഹാത്മാഗാന്ധി മെമ്മോറിയൽ ലൈബ്രറി എന്നീ ലൈബ്രറികളെ താലൂക്കുകേന്ദ്രലൈബ്രറികളായി അംഗീകരിക്കുകയും പ്രസ്തുത ലൈബ്രറികൾക്കു രണ്ടായിരംരൂപാവീതം സ്പെഷ്യൽ ഗ്രാൻറു് അനുവദിക്കുകയുംചെയ്തു. ഇതിനോടു സമാനമായ തുക പിരിച്ചു് സംഘത്തെ ബോദ്ധ്യപ്പെടുത്തിയശേഷം മുഴവൻ തുകയും വിനിയോഗിക്കുന്നതിനു വ്യവസ്ഥ ചെയ്തിട്ടുണ്ടു്.

## ഗ്രാൻറും പുസ്തക സംഭരണവും

ഗ്രാൻറ നൽകുന്നതിനു, ഗ്രന്ഥസംഖ്യ, അവയുടെ മൊത്തവില, ഓരോ ആണ്ടിലും പുതുതായി വാങ്ങുന്ന ഗ്രന്ഥങ്ങളുടെ സംഖ്യ, ഗ്രന്ഥവിതരണം, ഗ്രന്ഥസൂക്ഷിപ്പ്, ആനുകാലികപ്രസിദ്ധീകരണങ്ങൾ, അവ ഉപയോഗിക്കുന്നവരുടെ എണ്ണം, ഉപകരണങ്ങൾ, സ്വന്തകെട്ടിടം, സ്ഥലത്തുള്ള ആളുകളുടെ സഹകരണം ഇങ്ങനെ പല കാര്യങ്ങൾ അടിസ്ഥാനമാകുന്നുണ്ട്.

എച്ച്. ഗ്രേഡിൽ ഇപ്പോൾ നിശ്ചയിച്ചിട്ടുള്ള ഗ്രന്ഥസംഖ്യ 500 ആണു്. എന്നാൽ പ്രാരംഭഘട്ടങ്ങളിൽ 200—300 പുസ്തകങ്ങൾ ഉള്ളവക്കു പ്രോത്സാഹനാർത്ഥം ഗ്രാൻറ നൽകിയിട്ടുണ്ട്. അങ്ങനെയുള്ള വായനശാലാപ്രവർത്തകർ തങ്ങൾക്കു ഗ്രാൻറ കൂട്ടിക്കിട്ടിയില്ല എന്നു പരാതിപ്പെടുന്നുണ്ട്. 500-നു മേൽ 1000 പുസ്തകങ്ങൾ വരെയുള്ള ഗ്രന്ഥശാലകളെയാണു് അടുത്തഗ്രേഡിൽ ഉൾപ്പെടുത്തുന്നതു്. മുൻപറഞ്ഞ മാനദണ്ഡങ്ങളുംകൂടി അടിസ്ഥാനമാക്കിയാണു് ഗ്രാൻറ നൽകിയിട്ടുള്ളതു്. പുസ്തകങ്ങളുടെ എണ്ണം മാത്രം കാണിക്കാൻ ചിലർ ചെയ്തിട്ടുള്ള ശ്രമങ്ങളെ കമ്മിററി നിരുത്സാഹപ്പെടുത്തിയിട്ടുണ്ട്. 1000-നു മേൽ 2000 പുസ്തകം വരെയുള്ള ഗ്രന്ഥശാലകളെ എഫ്. ഗ്രേഡിൽ ഉൾപ്പെടുത്തി. ഇതിൽ 1000 പുസ്തകങ്ങൾ മാത്രമുള്ള ഒന്നോ രണ്ടോ ലൈബ്രറികളെ എഫ്. ഗ്രേഡിൽ ഉൾപ്പെടുത്തുകയുണ്ടായി. സംഘം പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പുസ്തകലിസ്റ്റിൽ നിന്നുതന്നെ മിക്കവാറും എല്ലാ പുസ്തകങ്ങളും വിലയ്ക്കു വാങ്ങിയിട്ടുള്ളതായി കമ്മിററിക്കു ബോദ്ധ്യമായതുകൊണ്ടാണു് അപ്രകാരം ചെയ്തിട്ടുള്ളതു്. മററു യോഗ്യതകൾകൂടി പരിഗണിച്ചു് ആ ഗ്രന്ഥശാലകളെ പ്രോത്സാഹിപ്പിച്ചിട്ടുണ്ട്. എന്നാൽ 1200 പുസ്തകങ്ങളുള്ള ഗ്രന്ഥശാലക്കാർ ഈ അടിസ്ഥാനത്തിൽ അവക്കു കൂടുതൽ ഗ്രാൻറ് കിട്ടുന്നതിനു് അവകാശമുണ്ടെന്നു വാദിക്കുന്നു. ഈ വാദത്തിൻെറ അനൗചിത്യം ഇതിൽനിന്നും വ്യക്തമാകുന്നുണ്ടല്ലോ.

ഗ്രാൻറും അതിൽ കൂടുതലും തുക ഉപയോഗിച്ചു് ഗ്രന്ഥസംഭരണം നടത്തിയിട്ടുള്ള ഗ്രന്ഥശാലകളാണു് സംസ്ഥാനത്തെ ഭൂരിപക്ഷം ഗ്രന്ഥശാലകളും. ആ ലൈബ്രറികൾക്കു കൂടുതൽ വരിക്കാരും തദ്വാരാ വരിസംഖ്യയും ലഭിക്കുന്നതിനിടയാകുകയും അങ്ങനെ ഗ്രന്ഥശാലാപ്രവർത്തനം പുരോഗമിക്കുകയും ചെയ്തിട്ടുണ്ട്.

## താലൂക്കു ലൈബ്രറി യൂണിയൻ

സാമാന്യം തൃപ്തികരമായി പ്രവർത്തനം നടത്തിയ എട്ടു താലൂക്കുയൂണിയനുകൾക്കു 125-ൽ 50 രൂപാവീതം ഗ്രാൻറ നൽകുകയുണ്ടായി. ഗ്രന്ഥശാലാപ്രവർത്തനത്തിൻെറ പ്രായോഗികതയെ പരിഗണിച്ചു് താലൂക്കുയൂണിയനു ചില അധികാരങ്ങൾ അനുവദിച്ചുകൊടുക്കുകയും ചെയ്തു. ഗ്രന്ഥശാലകളെ അംഗമാക്കുന്നതു യൂണിയൻെറ അഭിപ്രായത്തോടുകൂടി . വേണ്ടതാണെന്നും ഓർഗനൈസർ പ്രവർത്തനറിപ്പോർട്ടും പ്രോഗ്രാമും യൂണിയനിൽ ഹാജരാക്കേണ്ടതാണെന്നും ഗ്രാൻറ ശുപാർശചെയ്യുന്ന വിഷയത്തിൽ സാഘം ചെയ്യുന്ന തീരുമാനത്തിൽ യൂണിയനേയും കഴിയുന്നത്ര സഹകരിപ്പിക്കേണ്ടതാണെന്നും കമ്മിററി തീരുമാനിച്ചിട്ടുണ്ട്. ലൈബ്രറി ആക്ററു ഉണ്ടാ

കുന്നതോടുകൂടി യൂണിയനെ പുനഃസംഘടിപ്പിക്കാൻ സാധിക്കുമെന്നു കമ്മിററി കരുതുന്നു.

## സ്കൂൾകെട്ടിടങ്ങൾ

ഗ്രന്ഥശാലാപരമായ പൊതുയോഗങ്ങൾ നടത്തുന്നതിനു സ്കൂൾകെട്ടിടങ്ങൾ അനുവദിച്ചുകൊണ്ടു് ഗവർമ്മെൻറ് പ്രൊസീഡിംഗ്സ് പുറപ്പെടുവിച്ചിരുന്നു, എന്നുവരികിലും പിന്നീടു് ആ ഉത്തരവു ഭേദഗതിചെയ്തു് വാടകയോടുകൂടി സ്കൂൾകെട്ടിടങ്ങൾ അനുവദിക്കുകയാണുണ്ടായതു്. ഇതിനെ സംബന്ധിച്ചു് വീണ്ടും ഗവർമ്മെൻറിനെ സമീപിക്കുകയും നിവേദനം നടത്തുകയും ചെയ്തതിൻെറ ഫലമായി സ്കൂൾകെട്ടിടങ്ങൾ ഗ്രന്ഥശാലാപരമായ സമ്മേളനങ്ങൾക്കു യാതൊരു ഫീസും ചുമത്താതെയും എഡ്യൂക്കേഷൻഡയറക്ടരുടെ പ്രത്യേകം പ്രത്യേകമായുള്ള അനുമതിയുടെ ആവശ്യമില്ലാതെയും അനുവദിച്ചുകൊണ്ടു് ഗവർമ്മെൻറ് ഉത്തരവിടുകയുണ്ടായി.

## റൂറൽലൈബ്രറികൾ

സംഘത്തിൻെറ നിവേദനം അനുസരിച്ചു് സംസ്ഥാനത്തെ റൂറൽലൈബ്രറികളുടെ പ്രവർത്തനം നിവർത്തിയെങ്കിലും അതിലുള്ള പകുതി പുസ്തകങ്ങൾ മാത്രമാണു് സംഘത്തിനു വിട്ടുതരുവാൻ ഗവർമ്മെൻറ് ഉത്തരവായിട്ടുള്ളതു്. ഫെബ്രുവരി 1–ാം തീയതി ശ്രീ. സി. നാരായണപിള്ള, ശ്രീ. പി. എൻ. പണിക്കർ, എഡ്യൂക്കേഷൻ മിനിസ്റ്റർ, എഡ്യൂക്കേഷൻ ഡയറക്ടർ, ഗവമ്മെൻറ സെക്രട്ടറി, ഫിനാൻഷ്യൽ സെക്രട്ടറി ഇവർകൂടി നടത്തിയ കാൺഫ്രൻസിൽ റൂറൽലൈബ്രറികൾ കൊണ്ടുള്ള പ്രയോജനം ജനങ്ങൾക്കുതന്നെ ലഭിക്കത്തക്കവണ്ണം മുഴുവൻ പുസ്തകങ്ങളും ഉപകരണങ്ങളും ലൈബ്രറികൾക്കു വിട്ടുകിട്ടേണ്ടതിൻെറ ആവശ്യകതയെപ്പററി സംഘം പ്രതിനിധികൾ ശക്തിയായി വാദിക്കുകയും മുൻ ഉത്തരവു് പുനഃപരിശോധന ചെയ്യേണ്ടതിൻെറ ആവശ്യം ഉന്നയിക്കുകയും ചെയ്തു. മുഴുവൻ പുസ്തകങ്ങളും ഉപകരണങ്ങളും വിട്ടുകൊടുക്കുന്നതു ശരിയല്ലെന്നു ഗവർമ്മെൻറ പ്രതിനിധികളും വാദിച്ചു. സ്കൂളുകൾപോലെ തന്നെ ലൈബ്രറികളെ അഭിവൃദ്ധിപ്പെടുത്തേണ്ടതു ഗവർമ്മെൻറിൻെറ കടമയാണെന്നും ജനകീയപ്രസ്ഥാനത്തോടുള്ള ഉദ്യോഗസ്ഥന്മാരുടെ മനോഭാവം കുറച്ചുകൂടി അനുഭാവപൂർവ്വമായിരിക്കേണ്ടതാണെന്നും വിദ്യാഭ്യാസമന്ത്രി അനുസ്മരിപ്പിക്കുകയുണ്ടായി. ചില അധികാരികൾ അവക്കു ആവശ്യമുള്ള പുസ്തകങ്ങളും ഉപകരണങ്ങളും റൂറൽ ലൈബ്രറികളിൽനിന്നും എടുത്തു മാററിവരുന്നതിൽ സംഘത്തിനുള്ള പ്രതിഷേധവും ഗവമ്മെൻറിനെ അറിയിച്ചു.

ഇതിൻെറ ഫലമായി സംഘത്തിൻെറ നിവേദനത്തിനു് ഒരു തീരുമാനം ഉണ്ടാകുന്നതുവരെ റൂറൽലൈബ്രറികളിലെ പുസ്തകങ്ങളും മററം എടുത്തു മാററരുതെന്നു് സ്കൂൾ അധികൃതക്കു് ഗവർമ്മെൻറ് ഉത്തരവു് അയച്ചു.

സംഘത്തിൻെറ നിവേദനത്തെ അതർഹിക്കുന്ന പ്രാധാന്യത്തോടുകൂടിത്തന്നെ പരിഗണിച്ചു് പ്രസ്ഥാനത്തെ പ്രോത്സാഹിപ്പിക്കുന്നതിനുവേണ്ടി റൂറൽ ലൈബ്രറികളിലെ പുസ്തകങ്ങളും ഉപകരണങ്ങളും നിരുപാധികം വിട്ടുതരുന്നതിനു ഗവർമ്മെൻറ് ഉത്തരവായിട്ടുണ്ടു്. റൂറൽലൈബ്രറികളുടെ നിരുപയോഗത മനസ്സിലാക്കി ഗവർമ്മെൻറ് കൈക്കൊണ്ട ഈ നടപടിയിൽ സംഘത്തിനുള്ള കൃതജ്ഞത ഈ സന്ദർഭത്തിൽ രേഖപ്പെടുത്തിക്കൊള്ളട്ടെ.

## മററു ലൈബ്രറികൾ

സംസ്ഥാനത്തെ പിന്നോക്കസമുദായ അപ്‌ലിഫ്‌റ്റ്ഡിപ്പാർട്ടുമെൻറിൻെറ അധീനതയിലുള്ള 65 വായനശാലകളെ സംഘത്തിൽ അംഗമാക്കുന്നതിനും ഗ്രന്ഥാലോകം മാസികയുടെ സ്ഥിരംവരിക്കാരായി പ്രസ്തുത ലൈബ്രറികളെ ചേർത്തുകൊള്ളുന്നതിനും ഗവർമ്മെൻറ് അനുവദിച്ചിട്ടുണ്ട്.

എഡ്യൂക്കേഷൻ ഡിപ്പാർട്ടുമെൻറിൻെറ അധീനതയിൽ കൊച്ചീഭാഗത്തുള്ള ഗ്രാമീണവായനശാലകളും വില്ലേജ്പഞ്ചായത്തു ഡിപ്പാർട്ടുമെൻറിൻെറ കീഴിൽ പ്രവത്തനം നടത്തിവരുന്ന ഗ്രന്ഥശാലകളും സംഘത്തിൻെറ മേൽനോട്ടത്തിൽ പ്രവത്തനം നടത്തുന്നതിനു് അനുവദിച്ചു ഗവർമ്മെൻറ് ഉത്തരവായിരിക്കുന്നു.

ഗ്രന്ഥശാലാപ്രസ്ഥാനത്തിൻെറ സാർവത്രികമായ പുരോഗതിക്കും പ്രവത്തനത്തിൻെറ ഐകരൂപ്യത്തിനുംവേണ്ടി വിവിധഡിപ്പാട്ടുമെൻറുകളുടെ അധീനതയിൽ പ്രവത്തനം നടത്തിവരുന്ന ഗ്രന്ഥശാലകളെ സംഘത്തിൻെറ അധീനതയിൽ സംയോജിപ്പിക്കുവാൻ ഗവർമ്മെൻറ് സന്നദ്ധമായതിൽ സംഘത്തിൻെറ നിസ്സീമമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

## ഗ്രന്ഥാലോകം

1124-ൽ ദ്വൈമാസികമായി പ്രസിദ്ധപ്പെടുത്തിയിരുന്ന ഗ്രന്ഥാലോകം 1125 ചിങ്ങംമുതൽ മാസികയായി പ്രസിദ്ധപ്പെടുത്തിത്തുടങ്ങി. മാനേജിംഗ്എഡിററായിരുന്ന ശ്രീ. ടി. എൻ. ഗോപിനാഥൻനായർ ചില അസൗകര്യങ്ങളാൽ തൽസ്ഥാനം രാജിവയ്ക്കുകയുണ്ടായി. കമ്മിററിയുടെ താൽപര്യമനുസരിച്ച് ഡാക്ടർ പി. കെ. നാരായണപിള്ള പത്രാധിപസ്ഥാനം സ്വീകരിച്ചിരിക്കയാണ്.

കഴിഞ്ഞ രണ്ടുകൊല്ലത്തെ മാസികാപ്രവത്തനംമൂലം സാമ്പത്തികമായി സംഘത്തിനു നഷ്ടം നേരിടേണ്ടിവന്നിട്ടുണ്ട്. തന്മൂലം മാസികാപ്രവത്തനത്തിൽ ചില ക്രമീകരണങ്ങൾ ഏർപ്പെടുത്തുവാൻ കമ്മിററി ആലോചിച്ചുവരികയാണ്. മാസികയുടെ വിജയത്തിനു് എല്ലാവരുടേയും ഹാർദ്ദമായ സഹായസഹകരണം അഭ്യത്ഥിച്ചുകൊള്ളുന്നു.

## ബുക്കു് സെലക്ഷൻ കമ്മിററി

ലൈബ്രറികളിൽ വാങ്ങേണ്ടതായ 1600-ഓളം പുസ്തകങ്ങളുടെ ലിസ്റ്റ് സംഘം ബുക്ക്സെലക്ഷൻ കമ്മിററി തയ്യാറാക്കുകയും അതച്ചടിച്ച് എല്ലാ ലൈബ്രറികൾക്കും അയച്ചുകൊടുക്കുകയും ചെയ്തിട്ടുണ്ട്. തുടന്നു ഗ്രന്ഥകാരന്മാരിൽനിന്നും പ്രസാധകന്മാരിൽനിന്നും ലഭിച്ച 220-ഓളം പുസ്തകം കമ്മിററി പരിശോധിച്ചംഗീകരിച്ചിട്ടുണ്ട്. ആ ലിസ്റ്റ് അച്ചടിച്ച്, വായനശാലകൾക്ക് അയച്ചുകൊടുക്കുന്നതാണ്.

ബുക്ക്സെലക്ഷൻകമ്മിററിക്ക് ഇപ്പോഴും പുസ്തകങ്ങൾ ലഭിച്ചുകൊണ്ടിരിക്കുകയാണ്. അവ കമ്മിററി പരിശോധിച്ച് അംഗീകരിക്കുന്ന പുസ്തകങ്ങളുടെ ലിസ്റ്റ് യഥാകാലം പ്രസിദ്ധപ്പെടുത്തുന്നതാണ്.

യാതൊരു വിധമായ പ്രതിഫലവുംകൂടാതെ ഈ പ്രവത്തനം നടത്തിക്കൊണ്ടിരിക്കുന്ന ബുക്ക്സെലക്ഷൻകമ്മിററിഅംഗങ്ങളോടു സംഘത്തിനുള്ള കൃതജ്ഞത രേഖപ്പെടുത്തുവാനും ഈ സന്ദർഭം വിനിയോഗിച്ചുകൊള്ളുന്നു.

## വാർഷികപൊതുയോഗം

1950 നവംബർ 12-ാംതീയതി സ്ഥലം ആഫീസിൽവെച്ച് സ്ഥിരം പ്രസിഡൻറ് ശ്രീ. പറവൂർ ടി. കെ. നാരായണപിള്ളയുടെ അദ്ധ്യക്ഷതയിൽകൂടി. ജനറൽസെക്രട്ടറിയുടെ സ്വാഗതപ്രസംഗാനന്തരം പ്രസിഡൻറ് അവർകൾ ഇപ്രകാരം പ്രസംഗിച്ചു:—

"രാജ്യത്തിൻെറ വിവിധഭാഗങ്ങളിൽനിന്നു വന്നിട്ടുള്ള നിങ്ങളെയെല്ലാം കാണ

ന്നതിന് അവസരം ലഭിച്ചതിൽ എനിക്ക് അതിയായ സന്തോഷമുണ്ട്. സംഘം പ്രവർത്തനങ്ങളെ താല്പര്യപൂർവം വീക്ഷിച്ചുകൊണ്ടിരിക്കുന്ന ഞാൻ സംഘത്തിന്റെ വളർച്ചയിൽ അഭിമാനംകൊള്ളുന്നു. ഇക്കഴിഞ്ഞ എക്സിക്യൂട്ടീവുകമ്മിററിയിൽ ഞാനും വിദ്യാഭ്യാസമന്ത്രിയും സംബന്ധിക്കുകയുണ്ടായി. സംഘത്തിന്റെ സുഗമമായ പ്രവർത്തനത്തിന് അത്യന്താപേക്ഷിതമായി വേണ്ട കാര്യങ്ങൾ അന്നു ചർച്ച ചെയ്തു. കഴിയുന്നതും വേഗം ഒരു ലൈബ്രറിബിൽ അസംബ്ളിയിൽ അവതരിപ്പിക്കുന്നുണ്ട്. 1950—51-ലേക്ക് അനുവദിച്ചിട്ടുള്ള ലൈബ്രറിഗ്രാൻറ് തീരെ അപര്യാപ്തമാണെന്നുള്ള സംഘംനിവേദനത്തെ ഗവർമ്മെൻറ് കാര്യമായി പര്യാലോചിക്കുന്നതാണ്. സംഘത്തെ കേന്ദ്രഅതോർട്ടിയായി അംഗീകരിക്കുന്ന കാര്യം ആലോചനയിൽ ഇരിക്കുകയാണ്. ഇതിനൊരു തീരുമാനം വരുന്നതോടുകൂടി ഗ്രാൻറുവിതരണത്തിൽ ഇന്നു നേരിടുന്ന താമസം ഇല്ലാതാകുന്നതാണ്. ഈ അസംബ്ളി സമ്മേളനം കഴിഞ്ഞാലുടൻ ലൈബ്രറിപരിഷ്കാരം സംബന്ധിച്ച് ആവശ്യമുള്ള ചില ഉത്തരവുകൾ പുറപ്പെടുവിക്കുന്നതായിരിക്കും. റൂറൽലൈബ്രറികളുടെ നിരുപയോഗത മനസ്സിലാക്കി അവനിറുത്തലാക്കുന്നതിന് ഉത്തരവായിട്ടുണ്ട്. സംഘത്തിന്റെ അഭിപ്രായത്തെക്കൂടി പരിഗണിച്ചശേഷമേ അവ മററു ലൈബ്രറികളോടു ചേർക്കുകയുള്ളു.

ഗവർമ്മെൻറിന്റെ സാമ്പത്തികസഹായംമാത്രം അവലംബിച്ച് വായനശാലാപ്രവർത്തനം നിലകൊള്ളുന്നതു് ആശാസ്യമായിരിക്കുകയില്ല. ഈ യോഗത്തിൽ ചിലർ പ്രസ്താവിച്ചതുപോലെ പൊതുജനങ്ങളിൽനിന്നും മററും സംഭാവനകൾ സ്വീകരിച്ച് ഗ്രന്ഥശാലാപ്രവർത്തനം കാര്യക്ഷമമാക്കുന്നതു സമുചിതമായിരിക്കും. ഗവർമ്മെൻറിന്റെ ന്യായമായ എല്ലാ സഹായങ്ങളും നിങ്ങൾക്കു പ്രതീക്ഷിക്കാവുന്നതാണ്."

അനന്തരം മുൻവർഷത്തിലെ റിപ്പോർട്ടും കണക്കുകളും 126-ലെ ഏഴുമാസത്തെ ബഡ്ജററും അവതരിപ്പിച്ചു പാസ്സാക്കി.

സംഘംരക്ഷാധികാരിഫീസ് 1000 രൂപയായും ഉപരക്ഷാധികാരിഫീസ് 500 രൂപയായും വർദ്ധിപ്പിക്കേണ്ടതാണെന്നുള്ള പ്രമേയം യോഗം അംഗീകരിച്ചു.

വൈസ്പ്രസിഡൻറ് ശ്രീ. കെ. എം. അഗസ്റ്റിന്റെ കൃതജ്ഞതാപ്രകടനത്തോടുകൂടി യോഗം 6. 30-ന് പര്യവസാനിച്ചു.

## ഭരണസമിതിയോഗങ്ങൾ

റിപ്പോർട്ടുവർഷത്തിൽ മൂന്നു ഭരണസമിതിയോഗങ്ങൾ കൂടീട്ടുണ്ട്. ഒന്നാമതു ഭരണസമിതിയോഗം 10-10-50-ൽ സംഘം ആഫീസിൽവെച്ചു ശ്രീ. എൻ. പി. വറുഗീസിന്റെ അദ്ധ്യക്ഷതയിൽകൂടി. 10 അംഗങ്ങൾ ഹാജരുണ്ടായിരുന്നു. 1950-51-ലേക്കു കൂടുതൽ ഗ്രാൻറു അനുവദിപ്പിക്കുന്നതിനുള്ള നടപടികൾ നടത്തുക, താലൂക്കുയൂണിയനു കൂടുതൽ അധികാരങ്ങൾ അനുവദിച്ചുകൊടുക്കുക മുതലായവയായിരുന്നു പ്രധാന വിഷയങ്ങൾ.

## രണ്ടാമത്തു ഭരണസമിതിയോഗം

22-10-50-ൽ ശ്രീ. സി. നാരായണപിള്ളയുടെ അദ്ധ്യക്ഷതയിൽ സംഘം ആഫീസിൽവെച്ചുകൂടി. 10 അംഗങ്ങൾ ഹാജരുണ്ടായിരുന്നു. രക്ഷാധികാരികളുടേയും ഉപരക്ഷാധികാരികളുടേയും ഫീസ് 1000 രൂപയായും 500 രൂപയായും യഥാക്രമം വർദ്ധിപ്പിക്കുന്നതിനു തീരുമാനിച്ചു. വാർഷികപൊതുയോഗം നവംബർ 12-ാം തീയതി നടത്തുന്നതിനു നിശ്ചയിച്ചു. ഭരണസമിതിഅംഗങ്ങൾ അവരവർക്കു ചുമതലപ്പെട്ട താലൂക്കുകളിലെ ഗ്രന്ഥശാലകളും ഓർഗനൈസറന്മാരുടെ പ്രവർത്തനങ്ങളും പരിശോധിച്ചു റിപ്പോർട്ടു അയയ്ക്കുന്നതിനു തീരുമാനിച്ചു. സംഘത്തിന്റെ ഉപയോഗത്തിന് ഒരു വാൻ അനുവദിക്കുന്നതിനു ഗവർമ്മെൻറിനോട് അപേക്ഷിക്കാൻ നിശ്ചയിച്ചു.

## മൂന്നാമത്തെ ഭരണ സമിതിയോഗം

29-3-51-ൽ ശ്രീ. കെ. എം. അഗസ്റ്റിന്റെ അദ്ധ്യക്ഷതയിൽ സംഘം ആഫീസിൽവച്ചുകൂടി. 10 അംഗങ്ങൾ ഹാജരുണ്ടായിരുന്നു.

സെൻട്രൽലൈബ്രറികൾക്കു സ്പെഷ്യൽ ഗ്രാൻറു നൽകുന്നതിനുവേണ്ട വ്യവസ്ഥകൾചെയ്തു. ഗ്രന്ഥശാലാപ്രസ്ഥാനത്തെ സംബന്ധിച്ച വിവരങ്ങൾ ലഘുലേഖയായി ഇംഗ്ലീഷിലും മലയാളത്തിലും പ്രസിദ്ധപ്പെടുത്തുന്നതിനു നിശ്ചയിച്ചു. ഓർഗനൈസറന്മാൎക്ക് ചുരുങ്ങിയ കാലത്തേയ്ക്ക് പരിശീലനം നൽകണമെന്നും നിശ്ചയിച്ചു.

## പ്രവൎത്തകസമിതി യോഗങ്ങൾ

ഏഴരമാസത്തിനിടയിൽ 16 പ്രവൎത്തകസമിതിയോഗങ്ങൾ കൂടീട്ടുണ്ട്. പ്രതിമാസമുള്ള കണക്കുകൾ അംഗീകരിക്കുക, ഓർഗനൈസറന്മാരുടെ പ്രവൎത്തനറിപ്പോൎട്ടുകൾ പരിശോധിക്കുക, ഗ്രന്ഥശാലകളെ അംഗമായി ചേൎക്കുക, ഒഴിവുവരുന്ന സ്ഥാനത്തേക്കു പുതിയ ഓർഗനൈസറന്മാരെ നിയമിക്കുക, സൎവ്വോപരി സംഘത്തിന്റെ ദൈനംദിനമുള്ള ഭരണത്തിനാവശ്യമായ കാൎയ്യങ്ങൾ നിൎവ്വഹിക്കുക, മുതലായവയാണ് പ്രവൎത്തകസമിതിയുടെ പ്രധാന ജോലികൾ.

338 ലൈബ്രറികൾക്ക് സ്വന്തം കെട്ടിടങ്ങൾ ഉണ്ടായിട്ടുണ്ട്.

സംഘത്തിന്റെ ശ്രമഫലമായി പല വായനശാലകളിലേയും കക്ഷിമത്സരങ്ങൾ തീൎത്ത് ഐക്യത്തിൽ എത്തിക്കാൻ സാധിച്ചിട്ടുണ്ടെന്നു മാത്രമല്ല പല ഭേദപ്പെട്ട വായനശാലകൾക്കും കെട്ടിടം കെട്ടുന്നതിനുള്ള സ്ഥലം അനുവദിച്ചു കിട്ടുന്നതിനും സംഘം സഫലമായി ശ്രമിച്ചിട്ടുണ്ടെന്നുള്ളതും പ്രത്യേകം പ്രസ്താവ്യമാണ്.

രാജ്യഭരണപരമായ കൃത്യബഹുലതകൾക്കിടയിലും നമ്മുടെ പ്രസിഡന്റ് സംഘം പ്രവൎത്തനങ്ങളിൽ സഹകരിക്കുകയും സഞ്ചാരങ്ങളിൽ കഴിയുന്നത്ര വായനശാലകൾ സന്ദൎശിച്ച് പ്രവൎത്തകരെ പ്രോത്സാഹിപ്പിക്കയും ചെയ്തുവരുന്നതിൽ സംഘത്തിനുള്ള കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

സുഹൃത്തുക്കളേ,

ഇൻഡ്യയിൽ മറെറാരു സ്ഥലത്തും ഇത്ര ജനകീയവും സംഘടിതവുമായ രീതിയിൽ ഗ്രന്ഥശാലാപ്രസ്ഥാനം പുരോഗമിച്ചിട്ടില്ലെന്നു തീൎത്തു പറയാൻ കഴിയും. ഇതിന്റെ വിജയം സേവനസന്നദ്ധരായ നിങ്ങളുടെ പരിശ്രമത്തിലും സംഘടനാബോധത്തിലുമാണു സ്ഥിതിചെയ്യുന്നതെന്ന് ഈ പ്രസ്ഥാനവുമായി ബന്ധപ്പെടുന്ന ആൎക്കും മനസ്സിലാകുന്നതാണ്.

ഗ്രന്ഥശാലകളുടെ അഭിവൃദ്ധിക്കുവേണ്ടി പ്രവൎത്തകർ നടത്തുന്ന നിസ്സ്വാൎത്ഥസേവനവും സഹിക്കുന്ന ക്ലേശവും ഭാവിതലമുറ കൃതജ്ഞതയോടുകൂടി അനുസ്മരിക്കുക തന്നെ ചെയ്യും. രാജ്യത്തിന്റെ സാംസ്കാരികവും വിദ്യാഭ്യാസപരവുമായ പുരോഗതിക്കുവേണ്ടി ഈ പ്രസ്ഥാനത്തിന്റെ പേരിൽ നമ്മുടെ എളിയ കഴിവുകൾ നമുക്ക് അർപ്പിക്കാം. രാജ്യം ഒരു പ്രതിസന്ധിഘട്ടത്തിൽകൂടി നീങ്ങിക്കൊണ്ടിരിക്കുകയാണ്. ഈ സന്ദർഭത്തിൽ ആപൽക്കരമായ ആശയഗതികൾ പ്രചരിപ്പിക്കാതിരിക്കുവാനും സാമാന്യജനങ്ങളുടെയിടയിൽ വിജ്ഞാനം വ്യാപിപ്പിക്കുവാനും ഈ പ്രസ്ഥാനത്തിനു ധാർമ്മികമായ ചുമതലയുണ്ട്. അതു യഥാവിധി നിർവ്വഹിക്കുവാനുള്ള കഴിവും കരുത്തും ഉപൎയ്യുപരി നമുക്കു ലഭിക്കുമാറാകട്ടെ!

ജയ്ഹിന്ദ്!

തിരുവനന്തപുരം
14-5-1951.

കമ്മിററിക്കുവേണ്ടി
പി. എൻ. പണിക്കർ
ജനറൽസെക്രട്ടറി.

---

N. B. 1126 ചിങ്ങം മുതൽ $7\frac{1}{2}$ മാസത്തെ വരവു ചെലവു കണക്കും 1951-52 സാമ്പത്തികവർഷത്തിലെ ബഡ്ജററും അടുത്ത ലക്കം ഗ്രന്ഥാലോകത്തിൽ.

# എല്ലാ ലൈബ്രറി സെക്രട്ടറിമാരുടെയും അറിവിലേയ്ക്കു്

വായനശാലയിൽനിന്നെടുക്കുന്ന പുസ്തകങ്ങൾ ചിലർ തിരിയെ കൊടുക്കാതെയിരിക്കുന്നു എന്നും മററുചിലർ മനഃപൂർവ്വം നഷ്ടപ്പെടുത്തുന്നു എന്നും മററുമുള്ള പല പരാതികളും ഇവിടെ കിട്ടുന്നുണ്ടു്.

അതുസംബന്ധിച്ചു പൊതുവെ നിയമം താമസിയാതെ ഉണ്ടാകുന്നതാണു്. എന്നാൽ നിയമം ഒന്നും കൂടാതെതന്നെ പ്രവർത്തകരുടെ നയപരമായ പെരുമാററത്താൽ പുസ്തകങ്ങൾ തിരിച്ചുവാങ്ങാൻ ശ്രമിക്കുകയാണു് ഏററവും നല്ല മാർഗ്ഗം എന്നും ഏവരും സമ്മതിക്കുമല്ലോ. ഗ്രന്ഥശാലകളുടെ പേരിൽ കഴിയുന്നത്ര കക്ഷിമത്സരമോ വഴക്കുകളോ അതതു സ്ഥലത്തു് ഉണ്ടാകാതെ സൂക്ഷിക്കേണ്ടതു സംസ്ക്കാരസമ്പന്നരായ വായനശാലാപ്രവർത്തകരുടെ കടമയാണു്.

ഏതായാലും പുസ്തകവിതരണരജിസ്റ്റർ ക്രമപ്രകാരം സൂക്ഷിച്ചു് പുസ്തകം എടുക്കുന്നവരെക്കൊണ്ടും രജിസ്റ്ററിൽ ഒപ്പുവെയ്പിക്കുന്നതിൽ പ്രത്യേകം നിഷ്കർഷിക്കുകയെന്നുള്ളതു് പുസ്തകംസൂക്ഷിപ്പിനുള്ള ഒരു പ്രധാനകാര്യമാണെന്നു് എല്ലാ പ്രവർത്തകരും മനസ്സിലാക്കുമല്ലോ.

## ഗ്രന്ഥശാലകൾക്കാവശ്യമുള്ള റിക്കാർഡുകൾ

അധികൃതമായി അച്ചടിപ്പിച്ചു വില്ക്കുന്നതിനു് തിരുവിതാംകൂർ–കൊച്ചി ഗ്രന്ഥശാലാസംഘം 11—1—51-ലെ 7922-ാം നമ്പർ കത്തനുസരിച്ചു് എന്നെ ചുമതലപ്പെടുത്തിയിരിക്കുന്നു. സംഘം അംഗീകരിച്ചുതന്ന മാതൃകയനുസരിച്ചുള്ള ഫാറങ്ങളും രജിസ്റ്ററുകളും നല്ല കടലാസ്സിൽ ഭംഗിയായി തയ്യാർചെയ്തുകൊണ്ടിരിക്കുകയാണു്. വളരെ മിതമായ വിലയേ ഉള്ളു.

| | 1 ക്വയർ ബുക്കു് | 2 ക്വയർ ബുക്കു് | 3 ക്വയർ ബുക്കു് |
|---|---|---|---|
| A അംഗരജിസ്റ്റർ | 1 12 0 | 3 8 0 | |
| C പുസ്തകങ്ങളുടെ സ്റ്റോക്കു രജിസ്റ്റർ | 1 12 0 | 3 8 0 | 5 0 0 |
| E ഗ്രന്ഥവിതരണ രജിസ്റ്റർ | 1 12 0 | 3 8 0 | 5 0 0 |
| G നാൾവഴി | 1 12 0 | 3 8 0 | 5 0 0 |
| F മാസവരി രജിസ്റ്റർ | 2 0 0 | | |
| I ഇൻവേഡു് രജിസ്റ്റർ | 1 12 0 | 3 8 0 | 5 0 0 |
| J ഔട്ടുവേഡു് രജിസ്റ്റർ | 1 12 0 | 3 8 0 | 5 0 0 |
| L അക്വിററൻസു് റോൾ | 2 0 0 | (അരക്വയർ 1 ക.) | |
| M ഉപകരണ രജിസ്റ്റർ | 2 0 0 | (അരക്വയർ 1 ക.) | |

B പ്രവേശനാപേക്ഷാഫാറം 100-നു് 1 ക. 8 ണ.

K രസീതുബുക്കു് (100 രസീതടങ്ങിയതു്) ഒന്നിനു് 8 ണ.

[പത്തു ബുക്കിനു് ഒന്നിച്ചാർഡർ തരുന്നപക്ഷം ഗ്രന്ഥശാലയുടെ പേർ ചേർത്തു് അച്ചടിപ്പിച്ചയക്കുന്നതാണു്.]

N മാസാന്ത്യക്കണക്കു ഫാറം 100-നു് 2 ക. 8 ണ.

ടി 24 മാസത്തേയ്ക്കു മതിയാകുന്ന ബുക്കിനു 12 ണ.

ഗ്രാൻറിനപേക്ഷിക്കുവാനുള്ള ഫാറം ഡസനു് 6 ണ.

മററിനങ്ങൾ തയാറാകുന്നു.

കടലാസിന്റെ വിലക്കൂടുതലും ദുർഭിക്ഷതയുംമൂലം അധികം സ്റ്റോക്കുചെയ്യുവാൻ തരപ്പെടുന്നതല്ല. ആവശ്യക്കാർ ഉടനെ ആർഡറയക്കുക.

ആർ. മാധവപ്പിള്ള,
ലൈബ്രറി ഓർഗനൈസിംഗ് ഇൻസ്പെക്ടർ, തുറവൂർ.

# പ്രവർത്തനം നടത്തുന്ന താലൂക്കുകളും

| പേരു്. | മേൽവിലാസം. | പ്രവർത്തനം നടത്തുന്ന താലൂക്ക്. |
|---|---|---|
| പി. വിശ്വനാഥൻ | വെള്ളമഠം, താഴക്കുടി. | തോവാള—അഗസ്തീശ്വരം. |
| എൻ. കുമാരപിള്ള | കുഴിത്തുറ. | കൽക്കുളം—വിളവംകോട്ട്. |
| * പി. നാരായണപിള്ള | അമരവിള. | നെയ്യാററിൻകര. |
| വി. നീലകണ്ഠപ്പിള്ള | ശ്രീ ചിത്തിരതിരുനാൾ വായനശാല, വഞ്ചിയൂർ, തിരുവനന്തപുരം. | തിരുവനന്തപുരം. |
| ജെ. രാജഗോപാലൻനായർ | പാങ്ങപ്പാറ, കഴക്കൂട്ടം. | നെടുമങ്ങാട്ട്. |
| കെ. രംഗനാഥൻ | ചിറയിൻകീഴ്. | ചിറയിൻകീഴ്. |
| എം. ഏ. വറുഗീസ്പണിക്കർ | കുണ്ടറ. | കൊല്ലം. |
| വി. സുകുമാരൻനായർ | കുന്നിക്കോട്ട്. | കൊട്ടാരക്കര. |
| പി. ആർ. രാമകൃഷ്ണപിള്ള | പെരുമണ്ണൂർ, വാളകം. | പത്തനാപുരം—ചെങ്കോട്ട. |
| എസ്. രാഘവൻ | ഓലകെട്ടിയമ്പലം, മാവേലിക്കര. | മാവേലിക്കര. |
| ഏ. അപ്പുക്കുട്ടി. | പത്തനംതിട്ട. | കുന്നത്തൂർ. |
| എൻ. ശ്രീധരൻനായർ | ഏവൂർ, ചേപ്പാട്ട്. | കാർത്തികപ്പള്ളി. |
| കെ. കൊച്ചുരാമൻപിള്ള | പടനായർകുളങ്ങര, കരുനാഗപ്പള്ളി. | കരുനാഗപ്പള്ളി. |
| എൻ. ഗോപിനാഥൻനായർ | വെളിയനാട്ട്. | അമ്പലപ്പുഴ. |
| ആർ. മാധവപ്പൈ | തുറവൂർ, ചേർത്തല. | ചേർത്തല. |
| പാം, ജെ. കെണെത്താപ്പിള്ളി | വൈയ്ക്കം. | വൈയ്ക്കം. |
| എൻ. കെ. പുരുഷോത്തമൻ | കോട്ടയം. | കോട്ടയം. |
| കെ. എം. തോമ്മസ്. | പുതുപ്പള്ളി, കോട്ടയം. | ചങ്ങനാശ്ശേരി—പീരുമേട്ട്. |
| കെ. ആർ. കേശവപിള്ള | കുന്നന്താനം, തിരുവല്ല. | തിരുവല്ല. |
| എസ്. കൊച്ചുകൃഷ്ണൻ | ഓമല്ലൂർ, പത്തനംതിട്ട. | പത്തനംതിട്ട. |
| വെട്ടൂർ, രാമൻനായർ | മുത്തോലി, പാലാ. | മീനച്ചിൽ. |
| കെ. ജെ. ജോൺ | പെരിങ്ങാഴ, മൂവാററുപുഴ. | മൂവാററുപുഴ. |
| വർക്കി. സി. കുററിക്കാട്ട്. | വാഴക്കുളം, മൂവാററുപുഴ. | തൊടുപുഴ—ദേവികുളം. |
| ജെ. തങ്കം | നോർത്തുപറവൂർ. | കുന്നത്തുനാട്ട്. |
| ഏ. കെ. കൊച്ചുണ്ണി | എറിയാട്ട്, കൊടുങ്ങല്ലൂർ. | പറവൂർ—കൊടുങ്ങല്ലൂർ |
| ററി. ഏ. മൃത്യുഞ്ജയൻ | പനമ്പുകാട്ട്, എറണാകുളം. | കൊച്ചി—കണയന്നൂർ. |
| കെ. ജെ. വിജയൻ | ചിററൂർ | ചിററൂർ. |
| എം. കെ. ശ്രീധരൻ | മഹാത്മാഗാന്ധിവായനശാല, ഇരിങ്ങാലക്കുട. | മുകുന്ദപുരം. |
| ഏ. നാരായണൻ | ലേബർകോൺഗ്രസ് ആഫീസ്, പൂംകുന്നം, തൃശ്ശൂർ. | തൃശ്ശൂർ. |
| സി. സി വറുഗീസ് | ഓട്ടുപ്പാറ, വടക്കാഞ്ചേരി | തലപ്പിള്ളി. |

* നെയ്യാററിൻകരത്താലൂക്ക് ഓർഗനൈസിംഗ് ഇൻസ്പെക്ടറായിരുന്ന മി. പി. നാരായണപിള്ള ജോലിയിൽനിന്നും വിരമിക്കുകയും കൊട്ടാരക്കരത്താലൂക്ക് ഓർഗനൈസിംഗ് ഇൻസ്പെക്ടറായിരുന്ന മി. ജി. നാണുശാസ്ത്രി അവധിയിൽ പ്രവേശിക്കുകയും ചെയ്കതിനാൽ തിരുവനന്തപുരം താലൂക്ക് ഓർഗനൈസിംഗ് ഇൻസ്പെക്ടറായിരുന്ന മി. വി. സുകുമാരൻനായരെ കൊട്ടാരക്കരത്താലൂക്കിലേയ്ക്കും മി. വി. നീലകണ്ഠപ്പിള്ളയെ തിരുവനന്തപുരത്തേയ്ക്കും നിയമിച്ചു.

L. No. 592. 20-7-48 Reg. No. T. 183.

## തിരു-കൊച്ചി ഗ്രന്ഥശാലാസംഘം ഭരണസമിതി

പ്രസിഡൻറ്: ശ്രീ. പറവൂർ റ്റി. കെ. നാരായണപിള്ള ബി. ഏ., ബി. എൽ.
വൈസ് പ്രസിഡൻറ്: 1. ശ്രീ. സി. നാരായണപിള്ള ബി.ഏ. ബി.എൽ; എം.എൽ.ഏ.
ടി 2. ശ്രീ. കെ. എം. അഗസ്റ്റിൻ ബി. ഏ. ബി. കോം.

ശ്രീ. പി. എൻ. പണിക്കർ
(ജനറൽ സെക്രട്ടറി)
" എൻ. കേശവപിള്ള (ട്രഷറർ)
" എൻ. അഗസ്ത്യലിംഗംപിള്ള
" ജെ. കേശവൻ
" ഏ പി. ഉദയഭാനു
ബി. ഏ ബി. എൽ; എം. എൽ. ഏ.
" പലകശ്ശേരി പി. രാഘവൻ
ബി. ഏ. ബി. എൽ.
" നീലവന ആർ. മാധവൻനായർ
(പ്ര. സ: അംഗം)
" ഏ. ആർ. സുലൈമാൻസേട്ട്
" എൻ. ഗോപാലപിള്ള എം. ഏ.

ശ്രീ. എം. തോമസ് എം. ഏ. എൽ. റ്റി.
(ആണററി ജോയിൻറ് സെക്രട്ടറി)
" സി. കെ. മാണി ബി. ഏ. ബി. എൽ.
" എൻ. പി. വർഗ്ഗീസ്
ബി. ഏ. ബി. എൽ; എം. എൽ. ഏ.
(പ്ര. സ: അംഗം)
റവ: J. W. റസ്സാലം
ശ്രീ. കെ. കൊച്ചുകുട്ടൻ എം. എൽ. ഏ;
(ഡെപ്യൂട്ടി സ്പീക്കർ)
" എം. കെ മേനോൻ എം. എൽ. ഏ.
" K W. മുരളീധരമാരാർ ബി. ഏ.
എൽ. എൽ. ബി; എം. എൽ ഏ.
" റ്റി. ജെ. ജോർജ്ജ് എം. ഏ.
ഡാ. പി. കെ. നാരായണപിള്ള
എം. ഏ. പിഎച്ച്. ഡി.
(പ്ര. സ: അംഗം)



# ഗ്രന്ഥാലോകം

മാസികയ്ക്കുള്ള ലേഖനങ്ങളും, അഭിപ്രായത്തിനുള്ള ഗ്രന്ഥങ്ങളും (രണ്ടു പ്രതികളും), മണിയോർഡറുകളും, അന്വേഷണകളും, മററു എഴുത്തുകുത്തുകളും മുതലായവ മാനേജർ, തിരു-കൊച്ചി ഗ്രന്ഥശാലാസംഘം ആഫീസ്, തിരുവനന്തപുരം, എന്ന മേൽവിലാസത്തിൽ അയയ്ക്കണം.

മാനേജർ.

Printed and Published by P. N. Panikkar for the Travancore-Cochin Granthasala Samgham at the Prakash Printing & Publishing House, Statue Junction, Trivandrum.